ഓം.

# ശ്രീരാമാനന്ദതീർത്ഥപാദർ



By

ഭാഗ്യാനന്ദതീർത്ഥർ.

1954 (1130)

ഒന്നാംപതിപ്പ് കോപ്പി 1000.

---

പ്രഭാതം പ്രസ്സ്, തൃപ്പൂണിത്തുറ.

# മുഖവുര.

ജീവിതസമരത്തിൽ• എരിപൊരികൊള്ളുന്ന ഇക്കാലത്തു് സുഖവും സമാധാനവും ഉണ്ടാകണമെന്നു് ആഗ്രഹിക്കുന്നവർ ഈമാതിരിയുള്ള മഹാത്മാക്കളുടെ ജീവചരിത്രം പഠിക്കേണ്ടതു് ഏററവും അത്യാവശ്യമാണു്. അവർ, തങ്ങളുടെ ജീവിതയാത്രയിൽ മനുഷ്യലോകത്തിനുവേണ്ടി, പാതകളിലെ നാഴികക്കല്ലുകൾ പോലെ, മാർഗ്ഗങ്ങളിൽ ഓരോ സ്ഥാനങ്ങളും അടയാളപ്പെടുത്തിയാണു് മറഞ്ഞിട്ടുള്ളതു്. ഒരുകാലത്തു് താളിയോലകളിലൊ,ചെമ്പുതകിടുകളിലൊ രേഖപ്പെടുത്തിയിരുന്ന സ്മരണകൾ ഇന്നു് ഗവേഷണവസ്തുക്കളായിത്തീൎന്നിട്ടുണ്ടു്.ആ നിലക്കു മാതൃകാപരമായവർണ്ണാശ്രമധൎമ്മപരിപാലനത്തിൽ ഒരു ഉത്തമദൃഷ്ടാന്തം ചുരുങ്ങിയ രൂപത്തിലെങ്കിലും രേഖപ്പെടുത്തുവാനാണു്, ഈ ദാസൻ ഉദ്യമിച്ചിട്ടുള്ളതു്. ഒരു ചിന്തകനു് അത്ഭുതം ജനിക്കത്തക്കരീതിയിൽ കഴിഞ്ഞ, ഏകദേശം നാലു വ്യാഴവട്ടക്കാലം ശ്രീ ഭക്താനന്ദമഹൽ ഗുരുദേവൻ തൻെറ മഹൽഗുരുവായ ശ്രീരാമാനന്ദസ്വാമി തൃപ്പാദങ്ങളെ വളരെ നിഷ്ഠയോടുകൂടി ശുശ്രൂഷിച്ചു് വൎത്തിക്കുകയായിരുന്നു.

അതിനിടക്കു്, നാലുകൊല്ലം മുമ്പുതന്നെ ഗുരുദേവൻെറ ജീവചരിത്രം രേഖപ്പെടുത്തിവയ്ക്കണമെന്നു്

ഇവന്ന് ഗുരുശാസന ലഭിച്ചു. എങ്കിലും ഇതിൻെറ പരിശ്രമത്തിന്ന് ഈ അടുത്തകാലത്തു മാത്രമെ ഭാഗ്യം ഉണ്ടായിട്ടുള്ളു. അല്പദിവസങ്ങൾ മാത്രമാണ് അതിന്നു വേണ്ടി ഉപയോഗിച്ചിട്ടുള്ളതു്. അതിനാൽ ഇതിലെ ഉള്ളടക്കങ്ങൾ പൂർണ്ണമല്ലെന്ന് ഇവന്നുതന്നെ ബോദ്ധ്യമുണ്ടു്. ശേഷമുള്ളവയും കൂടുതൽ വിശദാംശങ്ങളും ക്രമേണ ഗ്രന്ഥരൂപേണയും മററും യഥാകാലം പരസ്യമാകും എന്നാണ് വിശ്വാസം. ഏതാനുംദിവസം പലയിടത്തും സഞ്ചരിച്ചു്, അവിടത്തെ ഭക്തന്മാരും, സ്നേഹിതന്മാരും ആയ പലരേയും കണ്ടാണ് വിവരങ്ങൾ ശേഖരിച്ചിട്ടുള്ളതു്. ഇപ്രകാരം ഈ പ്രസിദ്ധീകരണത്തിന്ന് സഹായിച്ചിട്ടുള്ള എല്ലാ സജ്ജനങ്ങളോടും ഇവന്നുള്ള അകൈതവമായ നന്ദി ഈ വേളയിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

കൂടാതെ പലതരത്തിലും ഈ ആശ്രമം കടപ്പെട്ടിരിക്കുന്ന ശ്രീ. ചെമ്പിൽ, വിദ്വാൻ എൻ. പി. പണിക്കർ അവർകൾ, സാഹിത്യലോകത്തിൽ അല്പംപോലും സഞ്ചരിച്ചിട്ടില്ലാത്ത ഇവൻെറ തെററുകൾ തിരുത്തി ഈ ഗ്രന്ഥത്തെ പൊതുജനസമക്ഷം അവതരിപ്പിക്കാൻ സന്നദ്ധനായതിൽ, അത്യധികം വിനീതമായ നന്ദിയുണ്ടു്. ഗുരുശിഷ്യബന്ധത്തെപ്പററി അദ്ദേഹം സംഗ്രഹിച്ചിട്ടുള്ള ചുരുങ്ങിയ വാചകങ്ങൾ ഈ ഗ്രന്ഥത്തിൻെറ പ്രാധാന്യം വളരെ മടങ്ങ് വർദ്ധിപ്പിക്കുന്നുണ്ടെന്നാണ് ഇവൻെറ വിശ്വാസം.

ചുരുങ്ങിയ ദിവസംകൊണ്ടു് ഇത്രയും ഭംഗിയായി ഈ ഗ്രന്ഥം തയാറാക്കിത്തന്ന പ്രഭാതം പ്രസ്സുകാർ ഇവ നോടും ഈ സ്ഥാപനത്തോടും പ്രദർശിപ്പിക്കുന്ന ധാർമ്മീകബന്ധത്തിനു് സ്മരണ രേഖപ്പെടുത്തുകയല്ലാതെ മറെറാന്നും പറയുവാൻ കാണുന്നില്ല. യഥാസമയം വേണ്ടരീതിയിൽ പ്രൂഫ് തിരുത്തിക്കൊടുക്കാൻ സാധിക്കാതെവന്നതിലും, ധൃതഗതിയിൽ അച്ചടി പൂർത്തിയാകേണ്ടിയിരുന്നതിനാലും വന്നുപോയിട്ടുള്ള സ്ഖലിതങ്ങൾ മാന്യവായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

വളരെ മുമ്പുതന്നെ മഹൽഗുരുവിന്റെ കല്പന നിറവേററുവാൻ സാധിക്കാതെവന്നതിലും, ഇപ്പോഴും ഇതു് വിശദവിവരങ്ങൾകൊണ്ടു് സമ്പൂർണ്ണമാക്കുവാൻ കഴിയാതെവന്നതിലും ഇവനു വന്നുപോയിട്ടുള്ള അപരാധങ്ങൾ ക്ഷമിച്ചു് അനുഗ്രഹിക്കണമെന്നുള്ള പ്രാർത്ഥനയോടുകൂടി ഇതു് ഗുരുപാദത്തിൽ സമർപ്പിച്ചുകൊള്ളുന്നു.

എന്നു്,

സൽഗുരുദാസൻ,

ഭാഗ്യാനന്ദതീർത്ഥർ.

# അവതാരിക.

"മതിരിഹ ഗുണസക്താ ബന്ധകൃത്; തേഷ്വസക്താ
ത്വമൃതകൃ; ദുപരുന്ധേ ഭക്തിയോഗ സ്തു സക്തിം"

എന്നു മേല്പുത്തൂരിൻെറ നാരായണീയത്തിൽ ഏറ്റവും മധുരമായും, എന്നാൽ വളരെ ചുരുക്കിയും പ്രസ്താവിച്ചിട്ടുള്ള ഭാഗമാണ്, ശ്രീമദ്ഭക്താനന്ദ ഗുരുദേവൻെറ സദ്ഗുരുവായ പരമഭട്ടാര ശ്രീരാമാനന്ദപരമഹംസദേവൻെറ ജീവചരിത്രസംഗ്രഹമായ ഈ ലഘുഗ്രന്ഥത്തിനു ഒരു അവതാരിക എഴുതുവാൻ ഞാൻ ആജ്ഞപ്തനായപ്പോൾ, എൻെറ അന്തഃകരണങ്ങളിൽ ഉദയംചെയ്തതു്. സദ്ഗുരു ശ്രീവിദ്യാധിരാജപരമഭട്ടാരസ്വാമി തിരുവടികൾ കേരളഭൂഭാഗത്തിൻെറ ബാഹ്യവും ആഭ്യന്തരവുമായ പരിശുദ്ധിയെ പരിരക്ഷിക്കുവാൻവേണ്ടി വിശിഷ്ടരായ മൂന്നു ധമ്മസന്താനങ്ങളെ ഒരുക്കിനിറുത്തിയിരുന്നു. കൂടാതെ സന്യാസശിഷ്യന്മാരായും ഗൃഹസ്ഥശിഷ്യന്മാരായും അവിടേക്കു വേറെ അനവധി ധാമ്മികശിഷ്യരേയും നിമ്മിക്കേണ്ടിവന്നിട്ടുണ്ടു്. ഇവരിലെല്ലാം "സൂത്രേ മണി ഗണാ ഇവ" എന്നപോലെ ഒരു വിശിഷ്ടധമ്മം ഒരുപോലെ വ്യാപിച്ചിട്ടുണ്ടു്. ഗുണങ്ങളിൽ അസക്തമായ മതിയിൽ അമൃതധാര വർഷിക്കുമെന്നുള്ള അനുഭൂതിരസം അനുഭവിച്ചറിഞ്ഞിട്ടുള്ള പ്രസ്തുത മഹാത്മാക്ക

ളുടെ പാരമ്യത്തിലേക്ക് നിസ്സങ്കം ആരോഹണം ചെയ്തിട്ടുള്ള ഒരു മഹാവ്യക്തിയാണ് ശ്രീരാമാനന്ദപരമഹംസദേവൻ. ആ ഗുരുപാദരുടെ ജീവചരിത്രം ചുരുങ്ങിയ രീതിയിലെങ്കിലും ഒന്നെഴുതി പ്രസിദ്ധീകരിക്കുവാൻ, അവിടുത്തെ ആദ്ധ്യാത്മസന്താനമായ ശ്രീഭക്താനന്ദഗുരുപാദരുടെ ഒരു ശിഷ്യൻ തയ്യാറായതു ധർമ്മബോധമുള്ള ഏവരേയും ആഹ്ളാദിപ്പിക്കുന്ന ഒരു കാര്യമാണ്. എന്നു തന്നേയുമല്ലാ ആ വിശിഷ്ടപ്രസിദ്ധീകരണം തന്തിരുവടികളുടെ സമാധിപീഠപ്രതിഷ്ഠാവേളയിൽതന്നെയാവട്ടെ എന്നുള്ള തീരുമാനം ഏററവും ഉചിതവുമായിട്ടുണ്ട്.

അല്പകാലമായി ശാരീരികമായ അസ്വാസ്ഥ്യത്തിൽ ആണ്ടുകൊണ്ടിരിക്കുന്ന ഈ എളിയവനു ആ മഹദ്ഗുരുപാദരുടെ ജീവിതകഥാകഥനവിഷയത്തിൽ അല്പം ഭാഗഭാക്കാകുവാനുള്ള മഹാഭാഗ്യം ഉണ്ടായതിൽ, അതിനിടയാക്കിയ ശ്രീഭാഗ്യാനന്ദതീർത്ഥസ്വാമികളോടു എനിക്കു അപാരമായ ഒരു കടപ്പാടുമുണ്ടായിട്ടുണ്ട്.

മഹാത്മാക്കൾ ലോകത്തിൽ പലതരക്കാരുണ്ട്. എന്നാൽ ആദ്ധ്യാത്മികലോകത്തിൽ പ്രഭാപ്രസരം ചൊരിഞ്ഞുകൊണ്ടിരിക്കുന്ന ആ ദിവ്യാത്മാക്കളുടെ ചരിത്രം മലയാളഭാഷയിൽ ഒട്ടുംതന്നെ ഇല്ലെന്നു പറഞ്ഞുകൂടെന്നു മാത്രമേയുള്ളു. രജോഗുണസംവർദ്ധകങ്ങളായ പല ചരിത്രഗ്രന്ഥങ്ങളും നമ്മുടെ ഇടയിലുണ്ട്. കേവലം ഭൌതികവാസനകളിൽ മുഴികിയിരിക്കുന്ന സാമാന്യ

ജനങ്ങൾക്കു് അല്പം ഒരു ആത്മബോധം ഉദിപ്പിക്കുന്നതിനു് ഉതകുന്ന ചെറിയ ചെറിയ ഗ്രന്ഥങ്ങൾ ഇന്നു ധാരാളമായി ഉണ്ടാകേണ്ടിയിരിക്കുന്നു. സത്വഗുണപ്രധാനങ്ങളായ താദൃശഗ്രന്ഥങ്ങൾ നമ്മുടെ ഈ തലമുറയിലെ യുവജനങ്ങൾക്കും സാമാന്യജനങ്ങൾക്കും വായിക്കുവാൻ ഇടയാവാതെ വരുന്നതു് ആലോചിച്ചാൽ, ഭാവി ഏററവും പരിതാപകരമായിരിക്കുമല്ലൊ എന്നു തോന്നുന്നു.

"സാക്ഷാൽ ഗുരുഭക്തി" എന്താണെന്നു മനസ്സിലാകുന്നമെങ്കിൽ, ശ്രീ പാലക്കോട്ടാശ്രമത്തിൽ നടന്നുപോന്നിരുന്ന "ഗുരുപൂജ" എന്ന ആ വിശിഷ്ടകർമ്മം നേരിട്ടു കാണുകതന്നെ വേണം. "ഹൃദയം" എന്നു് ഒരുവക വസ്തു ഉള്ളിൽ ഉള്ള ഏതൊരാളും ആ ക്രിയ കണ്ടാൽ അശ്രുപൂർണ്ണമായ മിഴികളോടു കൂടാതെ അവിടം വിട്ടുപോകുവാൻ തരപ്പെടുകയില്ല. ആ ഒരു കാഴ്ചമാത്രം മതി, ഒരുവനെ അല്പം ബോധവാനാക്കിത്തീർക്കുവാൻ. എൻെറ സ്വന്തം അനുഭവത്തിൽനിന്നാണു ഞാനിതു പറയുന്നതു്

ഇന്നു വിദ്യാലയങ്ങളിൽ കണ്ടുവരുന്ന "മ്ലേച്ഛത്വം" മാററി ആ സ്ഥാനത്തു വിവേകവും ബോധവും ഉളവാക്കണമെങ്കിൽ ഗുരുത്വബുദ്ധി ഉണ്ടായാലേ മതിയാവുള്ളു. ശ്രീ രാമാനന്ദ പരമഹംസദേവനെ സംബന്ധിച്ചു് അവിടത്തെ ധാർമ്മികാന്തേവാസിയായ ശ്രീ ഭക്താനന്ദസ്വാമികൾ അപ്പോഴപ്പോഴായി നടത്തിവന്നിരുന്ന "ഗുരുപൂജ" എന്ന മഹിമയേറിയ മഹായജ്ഞം പുരാതന

ഋഷ്യാശ്രമങ്ങളിലെ ഗുരുശിഷ്യഭാവത്തിൻെറ പരിശുദ്ധമായ ഒരു മാതൃകയാണു്. അതു കണ്ടിട്ടുള്ളവർ ആ മാതൃകയെ ആനന്ദപുരസ്സരം അനുകരിക്കേണ്ടതാകുന്നു. എനിക്കു പലതും പറഞ്ഞാൽ കൊള്ളാമെന്നുണ്ടെങ്കിലും എൻെറ ഇന്നത്തെ അപ്രാപ്തി എന്നെ തട്ടത്തുകൊണ്ടിരിക്കയാണു്. അതുകൊണ്ടു ഞാൻ ഇവിടെ നിറുത്തുന്നു.

ഈ മാസം 18-ാംനു- പാലക്കോട്ടാശ്രമത്തിൽ നടക്കുവാനിരിക്കുന്ന "സമാധിപീഠപ്രതിഷ്ഠാവസരം" ഒരു അപൂർവ്വാവസരമായിക്കരുതി, സകല ധർമ്മനിഷ്ഠാചരന്മാരും അതിൽ പങ്കുകൊണ്ടു്, തദ്വാരാ, ആത്മാനുഭൂതി രസം ആസ്വദിക്കുവാൻ ഇടവരട്ടെ.

ഈ ലഘുഗ്രന്ഥം ഇതിൻെറ അനന്തരാവകാശികളുടെ ഒരു മുന്നോടിയായി വിളങ്ങമാറാവട്ടെ! ഈ ഗ്രന്ഥവും ഗ്രന്ഥകാരനും സർവ്വോൽക്കർഷേണ വിജയിക്കുവാൻ പരാശക്തി അനുഗ്രഹിക്കുമാറാവട്ടെ.

ഓം. ശാന്തി: ശാന്തി: ശാന്തി:

1—1—1130 } വിധേയൻ
ചെമ്പിൽ, എൻ. പി. പണിക്കർ.



കുലഗുരു

വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ

ശ്രീ

# രാമാനന്ദ തീർത്ഥപാദർ

ഓം.

## പരമഭട്ടാര ശ്രീ ഭക്താനന്ദ
## സ്വരൂപായ പരബ്രഹ്മണേ നമഃ

## ഭാരതമാഹാത്മ്യം

നവീനലോകവ്യവസ്ഥിതികൾ കെട്ടിപ്പടുക്കുവാൻ വേണ്ടി നിമിഷംതോറും നേതാക്കന്മാർ പുതിയ പുതിയ പദ്ധതികൾ ആസൂത്രണം ചെയ്തുകൊണ്ടിരിക്കുന്ന ഇക്കാലത്തു് ആദർശപുരുഷനായി-അനിഷേധ്യനേതാവായി കണ്ടിരുന്ന ശ്രീ മഹാത്മജി അദ്ദേഹത്തിന്റെ കർത്തവ്യങ്ങൾ നിറവേററി ലോകയവനികയ്ക്കുള്ളിൽ മറഞ്ഞു.

അതുപോലെ അനേകം മഹാത്മാക്കൾ ഭാരതത്തിൽ ഓരോകാലത്തു് അവതരിക്കുകയും ത്യാഗബുദ്ധി ജനതയിൽ വളർത്തിക്കൊണ്ടു് അന്തരിക്കുകയും ചെയ്തിട്ടുണ്ടു്.

ത്യാഗം ഒന്നുകൊണ്ടുമാത്രമെ സേവനം വിലമതിക്കത്തക്കതാകുകയുള്ളു. സമത്വം, സാഹോദര്യം, സ്വാത

ന്ത്ര്യം, എന്ന സകാരത്രയത്തിന്റെ ഉത്ഭവം ഫ്രഞ്ചു രാഷ്ട്രമീമാംസകന്മാരുടെ സൃഷ്ടിയാണെന്ന് ആധുനിക ലോകം ഉദ്ഘോഷിക്കുന്നുണ്ടെങ്കിലും അതു ലോകത്തിന്റെ ആരംഭംമുതൽ ഭാരതത്തിൽ തെളിച്ചുകാണിച്ചു കൊണ്ടിരുന്നു. ഭാരതത്തിലെ നേതാക്കന്മാൎക്കു മാത്രമേ അതു മാതൃകയായി അനുഷ്ഠിച്ചുകാണിക്കുവാൻ സാധിച്ചിട്ടുള്ളൂ. ഇന്ന് വിപ്ലവബുദ്ധികളെന്നറിയപ്പെടുന്ന കമ്യൂണിസ്റ്റുകാരുടെപോലും ആദർശം യാതൊരു വിപ്ലവമനസ്ഥിതിയും ഇല്ലാതെ ലോകത്തിനു ദാനം ചെയ്തിരുന്ന മഹാത്മാക്കൾ ഭാരതത്തിലാണ് അവതരിച്ചിരുന്നതു്.

അനേകലക്ഷം ജീവരാശികളിൽ മനുഷ്യനെപ്പോലെ ഉത്തമമായി മറെറാന്നില്ലാ. ആ മനുഷ്യത്വം ലഭിച്ചാൽ മുമുക്ഷുവായി തീരേണ്ടതാണ് ആവശ്യമെന്ന് ഉച്ചൈസ്തരം ഉദ്ഘോഷിച്ചിരുന്ന മഹാത്മാക്കൾ ഭാരതത്തിലാണ് ആദിയിൽ പ്രകാശം പരത്തിയതു്. ആസേതുഹിമാചലം വിസ്തൃതമായ ഈ ഭാരതഭൂമിയുടെ മാഹാത്മ്യം ഓരോ ആചാര്യന്മാർ ഓരോ കാലത്തു് ധൎമ്മസംരക്ഷണത്തിനുവേണ്ടി പ്രചരിപ്പിച്ചിരുന്നു. ഇന്നും പ്രചരിപ്പിച്ചു വരുന്നുണ്ടു്.

അനേകം നൂററാണ്ടുകൾക്കപ്പുറം അവർ ഉപദേശിക്കുവാൻ തുടങ്ങിയ തത്വസംഹിതകളാണ് ഇന്നു നാം കാണുന്ന വേദങ്ങളും ഉപനിഷത്തുക്കളും മററും. ആചാര്യപരമ്പരയിൽ കൂടിയാണ് അവ ലോകത്തിനു ബോ

ദ്ധ്യപ്പെടുത്തിക്കൊണ്ടിരുന്നതു്. അവർ ആദരിച്ചുപോന്ന സനാതനമതം ഏററവും വിശാലവും എപ്പോഴും നവോന്മേഷ പ്രചോദകവുമാണു്.

ഇന്നു ലോകത്തിൽ അനേകം മതാചാര്യന്മാരുടെ പരമ്പരയിൽ അത്രയും മതങ്ങളുണ്ടെങ്കിലും ആ മതതത്വങ്ങളുടെയെല്ലാം സാരം സനാതന ധർമ്മതത്വസംഹിതയുടെ ഓരോ ഭാഗങ്ങൾ മാത്രമാണെന്നു് സൂക്ഷ്മം ചിന്തിച്ചാൽ അറിയാവുന്നതാണു്. ഇത്രമാത്രം മഹത്വമേറിയ സനാതനമതത്തിൻെറ ജന്മദേശം ഭാരതമാണെങ്കിൽ ആ തത്വസംഹിതകൾ അനേകകാലം ബ്രഹ്മചര്യാദി തപോവൃത്തി നിഷ്ഠകളോടുകൂടി വെളിപ്പെടുത്തികൊടുത്ത ആചാര്യന്മാരുടെ ജനയിത്രീ—ഭാരതമാതാവു് എത്ര ധന്യ!! ഭാരതത്തിൽ പുല്ലായിട്ടു ജനിക്കുന്നതും പുരുഷാർത്ഥസിദ്ധിക്കു് ഉത്തമമായ മാർഗമാണെന്നുള്ള പുരാണവചനം എത്ര സത്യം.

## അദ്വൈതസിദ്ധാന്തവും കേരളവും

ഭാരതമഹർഷീശ്വരന്മാർ ദാനംചെയ്ത വേദാന്ത സംഹിതകൾ മഹാചാര്യന്മാരിൽനിന്നും ഉത്തമ ശിക്ഷണത്തിനു ഭാഗ്യം സിദ്ധിക്കാത്ത ഭൗതികവാദികളുടെ വ്യാഖ്യാനകോലാഹലങ്ങളാൽ കാലപ്പഴക്കത്തിൽ അനേകം അനാചാരങ്ങൾക്കും അധർമ്മപ്രചരണങ്ങൾക്കും ഇടയാക്കിയതായി ചരിത്രം നമ്മേ പഠിപ്പിക്കുന്നുണ്ടു്.

ക്രമേണ "ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവിൽ ഉണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ" എന്നു്

ത്തുഞ്ഞെത്തു് ആചാര്യപാദർ ദുഃഖിച്ചതുപോലെ അനേകായിരം ദേവന്മാരും അനേകമനേകം ആചാരവിശേഷങ്ങളും ഭാരതത്തിന്റെ സത്തയെ വിഭജിക്കുവാൻതുടങ്ങി ഗുണവും തൊഴിലുമനുസരിച്ചുണ്ടായ ജാതിവിഭാഗം ജാതിപ്പിശാചായി മാറി. അഭേദാത്മാക്കളായ മനുഷ്യസഞ്ചയത്തിനു് അന്യോന്യം യാതൊരു ബന്ധവും ഇല്ലാത്ത വാസനാബലം തലമുറകളിലായി നിലനിന്നുവന്നു.

കേരളം ഈ ആശയവൈപരീത്യത്തിൽ നിരവധി കഷ്ടതകൾ അനുഭവിച്ചുകൊണ്ടിരുന്ന കാലത്തു് പെരിയാറിന്റെ തീരത്തു് ഉത്തമ ബ്രാഹ്മണകുലത്തിൽ ജനിച്ചു് ബാല്യത്തിൽതന്നെ സന്യാസം സ്വീകരിച്ചു് വേദാന്തകേസരിയായി സർവ്വജ്ഞപീഠം കയറിയ ശ്രീ ശങ്കരഭഗവൽപാദർ അദ്വൈതസിദ്ധാന്തം വീണ്ടും പ്രചരിപ്പിച്ചുതുടങ്ങി. പക്ഷെ ആ മാറഡ് വചനങ്ങൾ ശ്രവിക്കുവാൻ കേരളത്തിൽ അനുയായികൾ താരതമ്യേന വളരെ കുറവായിരുന്നു.

“യദായദാഹി ധർമ്മസ്യഗ്ലാനിർഭവതു ഭാരത, അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം” എന്നു ഭഗവാൻ ശ്രീകൃഷ്ണൻ അരുളിച്ചെയ്തിട്ടുള്ളതുപോലെ ധർമ്മസംരക്ഷണാർത്ഥം പിന്നേയും ഓരോ അവതാരങ്ങൾ ഉണ്ടായിട്ടുണ്ടു്. അവതാരപുരുഷനായിരുന്ന ശ്രീ രാമകൃഷ്ണദേവനിൽ നിന്നും അദ്വൈതസിദ്ധാന്തം അഭ്യസിച്ച ശ്രീ വിവേകാനന്ദ സ്വാമികൾ ഒരു ഭ്രാന്താലയമായി കണ്ട കേരളക്കരയിൽ അദ്ദേഹത്തിനുപോലും അഭിവന്ദ്യ

നായി അവതരിച്ചിരുന്ന പരമഗുരു വിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ശ്രീ ശങ്കരന്റെ അദ്വൈതസിദ്ധാന്തം കാലോചിതമായ രീതിയിൽ പ്രചരിപ്പിച്ചു. ആ ദിവ്യവിഗ്രഹം മനുകുല പാരമ്പരയുടെ ഉദ്ധാരണത്തിനുവേണ്ടി അവതരിച്ചതാണെന്ന് അവിടുത്തെ ജീവചരിത്രം പഠിക്കുന്ന ഏവക്കും തലകുലുക്കി സമ്മതിക്കാവുന്ന ഒരു പരമാൎത്ഥമാണു്.

പ്രപഞ്ചത്തിൽ ഉണ്ടെന്നറിയപ്പെടുന്ന എല്ലാ വസ്തുക്കൾക്കും ജീവികൾക്കും ഏകയോഗക്ഷേമമായി വൎത്തിക്കുവാനുള്ള കഴിവുണ്ടെന്നു തിരുവടികൾ തന്റെ ജീവിതചര്യകൾമൂലം വെളിപ്പെടുത്തിയിട്ടുണ്ടു്. കേരളത്തെ കേന്ദ്രമാക്കിക്കൊണ്ടു് മനുഷ്യരാശിയുടെ ആചാരമര്യാദകളിലും ആത്മീയോന്നമനത്തിലും അനുവൎത്തിക്കേണ്ട ധൎമ്മനിഷ്ഠ സ്വശിഷ്യപാരമ്പരയിൽക്കൂടി അവിടുന്നു ലോകത്തിൽ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നു.

അവിടുത്തെ അനുഗ്രഹബലത്താലും ശിക്ഷണപാടവത്താലും "ഏകജാതി, ഏകമതം, ഏകദൈവം മനുഷ്യനു്" എന്ന സിദ്ധാന്തം ശ്രീനാരായണഗുരുസ്വാമികൾ പ്രചരിപ്പിക്കുകയും അതിന്റെ വ്യാപ്തി ഭൂലോകത്തിന്റെ പല ഭാഗങ്ങളിലേക്കും പടൎന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു.

വേദാന്തപാരംഗതനായ തെക്കീനേടത്തു രാമൻപിള്ള സന്യാസം സ്വീകരിച്ചിരുന്നില്ലെങ്കിലും ഒരു

മഹാപുരുഷനായി അറിയപ്പെടുന്നു. അദ്ദേഹത്തിൻെറ സതീർത്ഥ്യനും സഖാവുമായിരുന്ന രാമാനന്ദ സ്വാമി തിരുവടികൾ ശ്രീ പാലക്കോട്ടു പരമഭട്ടാര ഗുരുകുലാശ്രമത്തിലെ ഋഷിയായി ദീർഘകാലം വിശ്രമിച്ചു.

തിരിയിൽ നിന്നും കൊളുത്തിയ പന്തംപോലെ പ്രകാശിച്ചിരുന്ന ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളെ ആദരിക്കുന്നവർ പാശ്ചാത്യരാജ്യങ്ങളിലും കുറവല്ല.

പരമഗുരുവിൻെറ സ്മരണയെ നിലനിർത്തിക്കൊണ്ടു പല പുണ്യാശ്രമങ്ങളും സ്ഥാപിച്ച ശ്രീ തീർത്ഥപാദപരമഹംസ സ്വാമിതിരുവടികളേയും കേട്ടിട്ടില്ലാത്ത മലയാളികൾ വളരെ അപൂർവ്വമായിരിക്കും.

മററു യുഗങ്ങളിലേപ്പോലെ കലികാലത്തു കഠിനമായ തപശ്ചര്യകൾ ഏററവും ക്ലേശകരമായതിനാൽ പുരുഷാർത്ഥസിദ്ധിക്കായി കലികാലത്തിനു വിധിച്ചിട്ടുള്ള ഏററവും എളുപ്പമായ മാർഗ്ഗം വർണ്ണാശ്രമധർമ്മപരിപാലനക്രമമാണു്. ഏതൊരു സാധാരണ മനുഷ്യനും അവൻെറ ജീവിതലക്ഷ്യത്തിൽ എത്തിച്ചേരുവാൻ കഴിയുമെന്നുള്ളതു് മാതൃകാപരമായി അനുഷ്ഠിച്ചു കാണിച്ച മഹാത്മാവാണു് ശ്രീ രാമാനന്ദ മഹൽഗുരുദേവൻ. കലഗുരുദേവൻെറ ശിഷ്യപ്രമുഖന്മാരിൽ മററാക്കും ഇത്രയും സുഗമമായ മാർഗ്ഗം സ്വീകരിക്കുവാനും കാണിക്കുവാനും സാധിച്ചിട്ടില്ലാ. അതാണു് അവിടുത്തെ ജീവിത മഹത്വം. ആ ധർമ്മം സംഗ്രഹരൂപത്തിലെങ്കിലും ലോക

ത്തിന ബോദ്ധ്യപ്പെടുത്തി കൊടുക്കുകയാണ് ഈ ചെറു ഗ്രന്ഥത്തിന്റെ രചനയിലുള്ള ഉദ്ദേശം.

## അവതാര കാലം

ഭാരതത്തിന്റെ ചരിത്രം സൃഷ്ടിച്ച മഹാത്മാക്കളുടെ അവതാരകാലം സൂക്ഷ്മചിന്തനം ചെയ്തുനോക്കിയാൽ ഒരേകാലത്തു് ഒന്നിലധികം മഹാത്മാക്കൾ ഭാരതത്തിന്റെ ഓരോ ഭാഗങ്ങളിൽ ദിവ്യോപദേശങ്ങൾ പ്രചരിപ്പിച്ചുകൊണ്ടിരുന്നതായി മനസ്സിലാക്കുവാൻ കഴിയുന്നതാണ്.

ശ്രീ ശങ്കരന്റെ അവതാരത്തിനുശേഷം മങ്ങിക്കിടന്ന അദ്വൈത മതസിദ്ധാന്തം പ്രചരിപ്പിക്കുവാൻ കർത്തൃത്വം ലഭിച്ച മഹാത്മാക്കളുടേയും അവതാരകാലം ഏകദേശം സാമീപ്യമുള്ളതാണ്. ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ദിവ്യോപദേശം ലോകമാസകലം പ്രചരിപ്പിക്കുവാൻ സന്നദ്ധനായിത്തീർന്ന വിവേകാനന്ദ സ്വാമികൾക്കു പോലും അഭിവന്ദ്യനായിരുന്ന വിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമി തിരുവടികളുടെ ശതാബ്ദജന്മദിനം ആഘോഷിച്ചു കഴിഞ്ഞ ചിങ്ങമാസത്തിലാണല്ലൊ. അവിടുത്തെ വാത്സല്യ ശിഷ്യനായി ഭക്തോത്തമനായി ആധുനിക ലോകവ്യവസ്ഥിതിയിലും പുരുഷാർത്ഥസിദ്ധിക്കായി മാർഗ്ഗം കാണിച്ചുകൊടുത്ത ശ്രീ രാമാനന്ദ മഹൽ ഗുരുദേ

വൻെറ ശതാബ്ദപൂർത്തിജന്മദിനം ആഘോഷിച്ചതും 1128-ാംമാണ്ട് മീനമാസത്തിലാണ്. അധഃപ്പതിച്ചുകിടന്നിരുന്ന കേരളീയ ഹൈന്ദവജനതയുടെ ഒരു നല്ല വിഭാഗത്തെ ഉദ്ധരിച്ച ശ്രീ നാരായണഗുരുസ്വാമികളുടെ ശതാബ്ദജന്മദിനവും അടുത്തുതന്നെ ആഘോഷിക്കുന്നു.

ഇങ്ങനെ ഏററവും സാമീപ്യമുള്ള കാലഘട്ടത്തിൽ അനേകരംഗങ്ങളിൽ ധർമ്മോദ്ധാരണം നടത്തുവാൻ മഹാത്മാക്കൾ അവതരിച്ചതു് കേരളത്തിൻെറ ഒരു പ്രത്യേക ഭാഗ്യമെന്നു് കേരളീയരായനമുക്കു് അഭിമാനിക്കാവുന്നതാണു്. ഇവരിൽ ഏററവും കൂടുതൽ കാലം ഒരു ശതാബ്ദം തികച്ചും ജീവിതം നയിച്ചു് അനേകായിരം സുകൃതനിധികൾക്കു ആരാധ്യനായിതീൎന്നിട്ടുള്ള ശ്രീ രാമാനന്ദ മഹൽഗുരുദേവൻെറ മാഹാഭാഗ്യം ആൎക്കാണു മറക്കുവാൻ സാധിക്കുന്നതു്.

ഇപ്രകാരം ഒരു പുരാണകഥക്കു് കഥാപാത്രമായി തീരുവാൻ സുകൃതനിധിയായിതീൎന്ന ശ്രീ രാമാനന്ദ മഹൽഗുരുദേവൻ വടക്കൻ തിരുവിതാംകൂറിൽ കുന്നത്തുനാട്ടു താലൂക്കിൽ ചെമ്മനാട്ടു പകുതിയിൽ വടയമ്പാടി കരയിൽ പറമ്പാത്തു് എന്നു വിളിച്ചുവരുന്ന ഒരു പുരാതന കുടുംബത്തിൽ 1028 മീനമാസത്തിൽ മൂലം തിരുനക്ഷത്രത്തിൽ ഭൂജാതനായി. കുന്നത്തുനാട്ടു താലൂക്കിൽ പ്രകൃതിസൗന്ദൎയ്യത്തിനു് പ്രത്യേകം പ്രാധാന്യം കല്പിച്ചിട്ടുള്ള നെൽപ്പാടങ്ങളുടെ കരയിൽ മൂവാററുപുഴ നിന്നും എറണാകുളത്തിനു പോകുന്ന പൊതുനിരത്തിനു സമീ

പം ആ കുഡുംബം ഇന്നും ഐശ്വൎയ്യസമൃദ്ധമായി നില കൊള്ളുന്നു.

ജനനകാലത്തു് ഗുരുദേവന്റെ ഗ്രഹനില ചുവടെ ചേൎക്കുന്നു.

## ഗ്രഹനില

| | | | |
|---|---|---|---|
| ബു ര | ഗു സ മാ | ശു | ല |
| | | | ച |
| | | | |
| ച കു | | ശി | |

മാതാപിതാക്കന്മാർ.

കുഡുംബങ്ങളിൽ ഏകശാസനയിലുള്ള ഐക്യജീവിതത്തിന്റെ സുവൎണ്ണകാലത്തെ കുറിക്കുന്ന പത്തൊൻപതാംനൂററാണ്ടിന്റെ മദ്ധ്യകാലം കേരളത്തിൽ, പ്രത്യേകിച്ചു നായർ തറവാട്ടുകളിൽ ആദ്ധ്യാത്മികവും

ഭൗതികവുമായ വളച്ച്യൂനയോജ്യമായ പരിത:സ്ഥിതി കഠം സൃഷ്ടിച്ചുകൊണ്ടിരുന്നു. സ്വന്തം പ്രയത്നത്താൽ ധനം സമ്പാദിച്ചും വാർദ്ധക്യകാലം വാനപ്രസ്ഥനായി കഴിച്ചും ജീവിക്കുവാൻ ആഗ്രഹിച്ചിരുന്ന അന്നത്തെ കാർണവന്മാർ ഈശ്വരഭജനത്തിൽ തങ്ങളുടെ അനന്തരഗാമികഠംക്കു ശ്രദ്ധയുണ്ടായിരിക്കുവാൻ പരിശീലിപ്പിച്ചിരുന്നു. ഇപ്രകാരം എല്ലാംകൊണ്ടും ശ്രേഷ്ഠമായ പറമ്പാത്തു ഭവനത്തിൽ പാറുഅമ്മയായിരുന്നു ഗുരുദേവന്റെ മാതാവു്. അച്ഛൻ പറമ്പാത്തു ഭവനത്തിനടുത്തുള്ള പനച്ചിറപ്പള്ളിൽ ശങ്കുനായരായിരുന്നു. മകനിൽ പിൽക്കാലത്തു പ്രതിഫലിച്ചിരുന്ന മഹത്വങ്ങഠം മാതാപിതാക്കന്മാരുടെ സ്വതസ്സിദ്ധമായ വാസനയും ശിക്ഷണബോധവും കൊണ്ടാണെന്നു ബോദ്ധ്യപ്പെടാവുന്നതാണു്. അവർ ഇരുവരും ആരോഗ്യസമ്പന്നരായിരുന്നതിനാൽ ജീവിതക്ലേശങ്ങഠം കൂടുതലായി അനുഭവപ്പെടേണ്ടതായി വന്നിട്ടില്ലെന്നു് ഊഹിക്കാം.

മാതാപിതാക്കന്മാരുടെ സ്വഭാവത്തെപ്പററിയുള്ള ഏകദേശരൂപം അവരെപ്പററി ഏതാനുമൊക്കെ ഓർമ്മയുള്ള ചുരുക്കം ചിലരിൽനിന്നു മാത്രമെ ധരിക്കുവാൻ സാധിച്ചിട്ടുള്ളു. വളരെക്കാലം കുടുംബത്തിലെ ഗൃഹനായികയായി കഴിഞ്ഞ മാതാവു് ഭവനത്തിന്റെ സംരക്ഷണം ഈശ്വരഭക്തിയിലും ധർമ്മത്തിലും നിലനിൽക്കാമെന്നു വിശ്വസിച്ചിരുന്നു. ഗൃഹകാര്യങ്ങളിൽ പ്രവേശിച്ചിരിക്കുമ്പോഴും രാമനാമം ജപിക്കുന്ന പാറുഅമ്മയുടെ

ശബ്ദം പുരയിടത്തിൽ ജോലിചെയ്തുകൊണ്ടിരിക്കുന്നവ ക്കും കേൾക്കാമായിരുന്നു. സമയഭേദം കൂടാതെ ഉരുവി ട്ടിരുന്ന രാമനാമം അന്ത്യശ്വാസംവരെ അവക്കു ആവ ത്തിക്കുവാൻ സാധിച്ചു. ആ മാതാവിൻെറ ധമ്മനിഷ്ഠ പ്രതിഫലിക്കുന്ന ഒരു സംഭവം പറഞ്ഞുകേട്ടിട്ടുണ്ടു്.

ഒരിക്കൽ എവിടേയൊ ഔദ്യോഗികമായി സക്കീ ട്ടുപോയശേഷം രാത്രി വളരെയായപ്പോൾ കുന്നത്തുനാട്ടു താലൂക്കു തഹസീൽദാരും പാട്ടിയും വഴിയരികിലുള്ള പറമ്പാത്തു ഭവനത്തിൽ കേറിച്ചെന്നു. രാത്രി വളരെ യായതിനാൽ പടിപ്പുര അടച്ചു സാക്ഷയിട്ടു എന്നു ത ന്നെയല്ല പുരുഷന്മാർ ആരും അവിടെ ഉണ്ടായിരുന്നു മില്ലാ. ആഗതർ വാതിലിൽ മുട്ടി. അകത്തുനിന്നും പാ റുഅമ്മ ശാന്തസ്വരത്തിൽ "ആരാണു്" എന്നു ചോദി ച്ചു. "വഴിയാത്രക്കാർ" എന്നു മറുപടിയും ലഭിച്ചു. കുറച്ചു കഴിഞ്ഞശേഷം പുറത്തുനിന്നും വീണ്ടും വിളിച്ചപ്പോൾ വാതിൽ തുറന്നുകൊള്ളുവാൻ പറയുകയാണു് ഉണ്ടാ യതു്. വാതിൽ തള്ളിയപ്പോൾ തുറന്നതിൽ നിന്നു് നേരത്തെതന്നെ സാക്ഷാ ഇട്ടിരുന്നില്ലായിരിക്കാം എന്നു് അവർ തമ്മിൽ പറഞ്ഞു. പക്ഷെ അതിനിടക്കു കാലൊ ച്ചപോലും കേൾക്കാതെ പാറുഅമ്മ പടിപ്പുരയിൽ വ ന്നു് നിശ്ശബ്ദമായി സാക്ഷാ തുറന്നതു് അറിവാൻ അവ ക്കു സാധിച്ചില്ലാ. സാധാരണരീതിയിൽ കുശലപ്രശ്നം ചെയ്തു എങ്കിലും വഴിപോക്കർ ആരാണെന്നു വെളിപ്പെ ട്ടുത്തിയില്ല. അവർ കിടക്കുവാനുള്ള സൗകര്യം മാത്രം

ആവശ്യപ്പെടുകയും അത്താഴമുണ്ടതാണെന്നു പറയുകയും ചെയ്തു. പക്ഷേ ധർമ്മനിഷ്ഠയായ മാതാവിനു് അതു സമ്മതമായില്ലാ. അത്താഴമുണ്ണാമെങ്കിൽ കിടക്കുവാൻ സൗകര്യം തരാമെന്നാണു മറുപടികൊടുത്തതു്. അവർ അത്താഴമുണ്ണുകയും സുഖമായി പടിപ്പുരയിൽ കിടന്നുറങ്ങുകയും ചെയ്തു. രാവിലെയാണു് ആഗതൻ തഹസീൽദാരാണെന്നു മനസ്സിലാക്കിയതു്. ധർമ്മനിഷ്ഠയിൽ അടിയുറച്ച ഗൃഹനായികയുടെ സാമർത്ഥ്യം സ്തുത്യർഹമാണെന്നു അവർ പറഞ്ഞു എന്നു മാത്രമല്ലാ കുഡുംബത്തിലെ കാരണവരോടു വീട്ടിൽ തലേന്നാൾ രാത്രിയിൽ പുരുഷന്മാരാരും ഇല്ലാതിരുന്നതിനേ ഗുണദോഷിക്കയുംചെയ്തു. അതിനുശേഷം അദ്ദേഹം സമീപപ്രദേശങ്ങളിൽ എവിടെ വന്നാലും പറമ്പാത്തു വന്നു് അമ്മയെ കണ്ടിട്ടേ തിരിച്ചു പോകാറുള്ളു. അദ്ദേഹത്തിൻെറ മകൾ ഒരിക്കൽ ചേട്ടനാസുമനയ്ക്കൽ ഭജനത്തിനു വന്നു് തിരിച്ചുപോയപ്പോൾ അച്ഛനെ സല്ക്കരിച്ച പുണ്യമാതാവിനെ പറമ്പാത്തു പോയി കണ്ടു് തൻെറ ബഹുമാനാദരങ്ങൾ പ്രകടിപ്പിക്കയുണ്ടായി. ഇപ്രകാരം പുണ്യവതിയായിരുന്ന മാതാവിനു് ഒരു ദിവസമെങ്കിലും ദീനശയ്യയിൽ കിടക്കേണ്ട ആവശ്യം നേരിട്ടില്ല. വളരെക്കാലം ആഹാരങ്ങളെ നിയന്ത്രിക്കുകയും വ്രതനിഷ്ഠകൾ പാലിക്കുകയും ചെയ്തുപോന്നു. ഒരു ദിവസം രാവിലെ കുളിച്ചു് നിത്യാനുഷ്ഠാനങ്ങൾ നടത്തിയതിനുശേഷം ക്ഷീണംതോന്നി കട്ടിലിൽ ഇരുന്നു കൈകൂപ്പി രാമനാമം ജപിച്ചുകൊണ്ടു് നൂറാമത്തെ വയസ്സിൽ ദേഹവിയോഗം ചെയ്തു. ഭാഗ്യ

വാനായ പിതാവും തൊണ്ണൂററിഒൻപതു വയസ്സുവരെ ജീവിച്ചിരുന്നു. അവസാനകാലത്തിൽ അല്പദിവസം ശരീരത്തിനു സ്വാധീനമില്ലാതെ ഇരുന്നുപോയി എങ്കിലും രുദ്രാക്ഷമാല കയ്യിൽനിന്നും വെക്കാതെതന്നെ നാമം ജപിച്ചുകൊണ്ടാണു് കാലം കഴിച്ചതെന്നു പറഞ്ഞു കേട്ടിട്ടുണ്ടു്.

ഇപ്രകാരം സൗഭാഗ്യസമ്പത്തോടുകൂടി സാത്വീകനിഷ്ഠരായി ജീവിതംനയിച്ചുപോന്ന ദമ്പതികൾക്കു മൂന്നു പുത്രന്മാരുണ്ടായി. അവർ ശങ്കരപ്പിള്ള, രാമൻപിള്ള, നാണുപിള്ള എന്നിവരാണു്. മൂത്ത മകൻ ശങ്കരപ്പിള്ള ആദ്യം പ്രവൎത്തിക്കച്ചേരിയിൽ പിള്ളയായി സൎക്കാർ ജോലിയിൽ പ്രവേശിച്ചു. പിന്നീടു് പാൎവ്വത്യകാരായി ദീർഘകാലം സൎക്കാർ ജോലിയിൽ ഇരുന്നു് പെൻഷനായി 104–ാമാണ്ടു് മരിച്ചു. പാറുഅമ്മയുടെ രണ്ടാമത്തെ മകനാണു് അനേക, പരമഭട്ടാര ഗുരുകലഭവനങ്ങളിൽ ആരാധനാമൂൎത്തിയായി ഇന്നും പ്രകാശിക്കുന്ന ശ്രീ രാമാനന്ദ മഹൽ ഗുരുദേവൻ.

## വിദ്യാഭ്യാസം

അക്കാലത്തെ വിദ്യാഭ്യാസം ഇന്നത്തെ രീതിയിൽനിന്നു് തുലോം ഭിന്നമായിരുന്നു എന്നതു് ആരും തീരെ അറിയാതിരിക്കുകയില്ലല്ലൊ. നാട്ടുരീതി അനുസരിച്ചു് സഹോദരന്മാർ കുടിപ്പള്ളിക്കൂടത്തിൽ ആശാൻെറയടു

ക്കൽ അന്നത്തെ രീതിയിൽ മലയാളം എഴുതുവാനും വായിക്കുവാനും അല്പം കണക്കും പഠിച്ചു. പരീക്ഷകളൊ മററൊ അന്നുണ്ടായിരുന്നില്ലാ. പഠിത്തത്തിൽ താല്പര്യം കാണിച്ചിരുന്ന ശങ്കരപ്പിള്ളയേയും രാമൻപിള്ളയേയും കൂടുതൽ വിദ്യാഭ്യാസം ചെയ്യിക്കുന്നതിൽ കാരണവന്മാക്ക് സന്തോഷം ഉണ്ടായതു് സ്വാഭാവികമാണല്ലോ. അതിനാൽ അന്നു കുടുംബഭരണം നടത്തിയിരുന്നകൊച്ചുപിള്ള എന്ന കാർണവരുടെ തീരുമാനം അനുസരിച്ചു് കാർണവർ കൊച്ചു ശങ്കരപ്പിള്ളയും ഒരുമിച്ചു് ശങ്കരപ്പിള്ളയേയും രാമൻപിള്ളയേയും അയച്ചു. മറേറയാൾ കൃഷി തൊഴിലായി സ്വീകരിക്കുകയും ചെയ്തു.

കൊച്ചുശങ്കരപ്പിള്ള അക്കാലത്തു് ഏററുമാനൂർ താലൂക്കുകച്ചേരിയിൽ രായസംപിള്ളയായി ജോലിചെയ്തുകൊണ്ടിരിക്കയായിരുന്നു. തമിഴിലും സംസ്കൃതത്തിലും നല്ല പാണ്ഡിത്യം സമ്പാദിച്ചിരുന്ന ഇദ്ദേഹം അനന്തിരവർ രണ്ടുപേരേയും കൂട്ടത്തിൽ താമസിപ്പിച്ചു് തന്നത്താനെ വിദ്യാഭ്യാസം ചെയ്യിക്കയാണുണ്ടായതു്. രാമായണവും ഭാഗവതവും ഭംഗിയായി വായിക്കുവാനും അഭ്യസിപ്പിച്ചു. അക്കാലത്തു് സംസ്കൃതത്തിൽ ഏതാനും കാവ്യങ്ങൾ വായിക്കുവാൻ സാധിച്ചതു് പിൽക്കാലത്തു് വേദാന്തഗ്രന്ഥങ്ങൾ പഠിക്കുവാൻ ഗുരുദേവനു് കൂടുതൽ സഹായകമായിട്ടുണ്ടു്. ഇപ്രകാരം പന്ത്രണ്ടാമത്തെ വയസ്സുമുതൽ ഗുരുദേവൻ കുഡുംബജീവിതം വിട്ടു മാതാപിതാക്കന്മാരുടെ ലാളനയിൽ കൂടുതൽകാലം കഴിയാതെ മാതുലൻെറ ശാസനയിൽ വളൎന്നുവന്നു. നാലുകൊല്ല

ത്തിനുശേഷം രായസംപിള്ളയെ ആലങ്ങാട്ടു താലൂക്കുകച്ചേരിയിലേക്കു സ്ഥലംമാററി. വിദ്യാൎത്ഥികളായിരുന്ന സഹോദരങ്ങളും മാതുലന്റെ കൂട്ടത്തിൽ താമസം ആലങ്ങാട്ടേക്കു മാററി. അപ്പോഴേക്കും സാമാന്യമായ ജ്ഞാനം സിദ്ധിച്ചതിനാൽ അനന്തിരവരുടെ ജീവിതത്തിനുള്ള വഴിയും മാതുലൻ ശീലിപ്പിക്കാതിരുന്നില്ലാ. രാത്രിയിൽ വിദ്യാഭ്യാസം, പകൽ ഒരാൾ കച്ചേരിയിൽ പോകുക, മറേറയാൾ അരിവെക്കുക, ഇങ്ങനെ ദിവസവും മാറിമാറി ജോലിചെയ്യുക ഇതായിരുന്നു അവരുടെ ദിനചര്യ. കച്ചേരിയിൽ പോകുന്നയാൾ പകർപ്പുകൾ എഴുതുന്നതിനും മററും മാതുലനെ സഹായിച്ചുവന്നു. അങ്ങനെ കച്ചേരിസംബന്ധമായ കാര്യങ്ങൾ കൂടുതൽ പരിചയപ്പെടുന്നതിന് ഇടയായി. ഇക്കാലത്തു തമിഴിൽ കൂടുതൽ ഗ്രന്ഥങ്ങൾ വായിക്കുന്നതിനും മററും മാതുലൻ സഹായിച്ചുവന്നു.

തിരുവാലൂർ മഹാക്ഷേത്രത്തിനു സമീപമുള്ള ഈ വാസംഗുരുദേവനിൽ ഒളിഞ്ഞുകിടന്നിരുന്നസാത്വികവാസനയെ ഉണൎത്തുവാൻ സഹായിച്ചിരുന്നു എന്ന് അന്നത്തെ കാര്യങ്ങളെപ്പററി ഓൎമ്മയുള്ളവർ പറഞ്ഞറിവാൻ ഇടയായിട്ടുണ്ട്. അവിടെച്ചെന്ന് താമസം ഉറപ്പിച്ചതു മുതൽ രണ്ടുനേരവും ക്ഷേത്രത്തിൽപോയി ദർശനം നടത്തുക എന്നുള്ള കൎത്തവ്യം കൃത്യനിഷ്ഠയോടുകൂടി ഗുരുദേവൻ നിർവ്വഹിച്ചിരുന്നു.

അന്ന് ആലങ്ങാട്ടു താലൂക്കു തഹസീൽദാർ മാന്നാർ സ്വദേശിയായിരുന്ന ചെമ്പകരാമൻപിള്ളയാണ്.

പ്രകൃത്യാ സൗമ്യനും സമർത്ഥനുമായിരുന്ന കൊച്ചു ശങ്കരപ്പിള്ള തഹസീൽദാരുടെ പ്രത്യേക പ്രീതിക്ക് പാത്രവാനായിരുന്നതുകൊണ്ടു് കൂട്ടത്തിലുള്ള കുട്ടികളും അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടിരുന്നു. അവരിൽ രണ്ടാമൻ കൂടുതൽ സമർത്ഥനാണെന്നും കയ്യുട വളരെ നന്നായിരുന്നു എന്നും അദ്ദേഹം പലതവണ പരീക്ഷിച്ചു മനസ്സിലാക്കിക്കഴിഞ്ഞു.

ഒരുദിവസം രാവിലെ കുതിരവണ്ടിയിൽ സവാരി ചെയ്തു കച്ചേരിയിലേക്കു പോകുന്ന വഴി റോഡരികിൽ കണ്ട കാഴ്ച അദ്ദേഹത്തിന്റെ ഹൃദയവും ഭേദിപ്പിച്ചിരിക്കണം. വഴിയരികിൽ കൊച്ചു ശങ്കരപ്പിള്ള ഇരിക്കുന്നു. അടുക്കൽ രണ്ടാമത്തെ അനന്തിരവനും ഉണ്ടു്. അവർ കച്ചേരിയിലേക്കു പോകുകയായിരുന്നു. രായസംപിള്ളക്കു എന്തോ അസുഖം തോന്നി വഴിയരികിൽ ഇരിക്കുകയാണുണ്ടായതു്. തഹസിൽദാർ വണ്ടി നിറുത്തി താഴെ ഇറങ്ങി രായസംപിള്ളയുടെ അടുക്കൽചെന്നു. അധികം താമസിയാതെ ആ ധന്യൻ ദേഹവിയോഗം ചെയ്തു.

മഹാമനസ്കനായ ചെമ്പകരാമൻപിള്ള രായസംപിള്ളയുടെ ശവശരീരം മഞ്ചലിൽ എടുപ്പിച്ചു് വടയമ്പാടിയിലുള്ള ഭവനത്തിലേക്കു അയച്ചു. ഹൃദയവേദനയാൽ പൊട്ടിക്കരഞ്ഞുപോയ രാമൻപിള്ളയെ വിളിച്ചു് തഹസിൽദാർ സമാധാനപ്പെടുത്തിയതു് ഇങ്ങനെയാണു്. "രാമാ നീ ഒട്ടും ഭയപ്പെടേണ്ടാ. അടിയന്തിരം കഴിഞ്ഞു വരു" കാരണവരുടെ അടിയന്തിരം കഴിഞ്ഞു്

സഹോദരന്മാർ രണ്ടുപേരും താഹസീൽദാരെ കാണുവാൻ ആലങ്ങാട്ടുപോയി. അവർ അവിടെ ചെന്ന അവസരത്തിൽ അന്നത്തെ പേഷ്കാർ അദ്ദേഹവും അവിടെ ഉണ്ടായിരുന്നതു് വളരെ ഈശ്വരാധീനമായി. ആ യുവാക്കന്മാരെ തഹസീൽദാർ പേഷ്കാർ അദ്ദേഹത്തിനു പരിചയപ്പെടുത്തിയതിനുശേഷം അവക്ക് എന്തെങ്കിലും ജോലികൊടുക്കുന്നതിനു് ശുപാർശ ചെയ്തുകൊണ്ടുള്ള ഒരു റിപ്പോർട്ടു് എഴുതി അയക്കുകയും ചെയ്തു.

## ഉദ്യോഗജീവിതാരംഭം

ഈ ശുപാർശകൾകൊണ്ടു് സഹോദരന്മാരിൽ ജ്യേഷ്ഠൻ കോതകുളങ്ങരെ പകുതിക്കച്ചേരിയിലും അനുജൻ ആലങ്ങാട്ടു പകുതിക്കച്ചേരിയിലും പിള്ളയായി നിയമിക്കപ്പെട്ടു.

## ഗൃഹസ്ഥാശ്രമം

തിരുവാലൂർ ക്ഷേത്രത്തിനു സമീപമുള്ള പ്രവൎത്തിക്കച്ചേരിയിൽ ജോലിനോക്കിവന്ന കാലത്തു് അതിനു സമീപമുള്ള പുളിക്കൽ പറമ്പിൽ വീട്ടിലെ ഒരു കാരണവരും ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ സേവകനും ആയിരുന്ന കുഞ്ചുപിള്ളയുമായി കൂടുതൽ പരിചയപ്പെടുന്നതിനു് ഇടയായി. പ്രകൃത്യാ സൗമ്യനും ചിന്തകനും സമൎത്ഥനുമായിരുന്ന അക്കാരണ

ൻറിനെ തൻെറ കുടുംബത്തിൽ ഒരു ബന്ധുവായി തീക്ക ണമെന്നുള്ള ആഗ്രഹത്താൽ പ്രേരിപ്പിക്കുകയും അതി ൻെറ ഫലമായി 15 വയസ്സ് മാത്രം പ്രായമുണ്ടായിരുന്ന ലക്ഷ്മി എന്ന അനന്തിരവളെ വിവാഹം ചെയ്യിക്കുകയും ചെയ്തു.

സ്വകുഡുംബാംഗങ്ങൾ ആരും ആശ്രയമില്ലാത്തുള്ള വിദേശവാസവും യൗവ്വനവും കൂടിചേൎന്നപ്പോൾ ഗ്രഹ സ്ഥാശ്രമം സ്വീകരിക്കുന്നതിന് സമ്മതിച്ച് ബന്ധ ത്തിൽപ്പെട്ടതു് കണ്ടിതത്തിനു് അവകാശമില്ലാത്ത വി ധം അവിട്ടത്തെ ഗൃഹസ്ഥാശ്രമധൎമ്മം മാതൃകാപരമായി പുലത്തുവാൻ അവിട്ടത്തേയ്ക്കു സാധിച്ചിട്ടുണ്ട്.

രാജാവിൻെറ പോലും അനുഭാവത്തിനു് ഭാഗ്യം സിദ്ധിച്ചിരുന്ന കുഡുംബത്തിലെ വ്യക്തികൾ സ്വഭാവേ ന ഒരു താഴ്ന്ന ജീവനക്കാരനെ ബന്ധുവായി സ്വീക രിച്ചതിനാൽ പ്രകൃത്യാ ഉണ്ടാകാവുന്ന യാതൊരു ക്ലേശ ങ്ങളും അനുഭവിക്കാതെതന്നെ ഗൃഹസ്ഥാശ്രമ ജീവിതം സമാധാനപരമായി നയിച്ചുവന്നു. കുഡുംബത്തിലെ മുന്നാ ചാരങ്ങളെ ലംഘിച്ച് സതിധൎമ്മനിഷ്ഠയായി ആ സാ ധ്വി ഭർതൃശുശ്രൂഷാവ്രതത്തിൽ കഴിഞ്ഞു. എവിടെയെ ല്ലാം ഭത്താവു ജോലി നോക്കീട്ടുണ്ടോ അവിടെയെല്ലാം കൂട്ടത്തിൽ താമസിച്ച് ഗൃഹഭരണവും ഭർതൃശുശ്രൂഷയും നടത്തിവന്നു. ഭത്താവിന്നു് ഗൃഹഭരണകാര്യങ്ങളിൽ യാ തൊരു ക്ലേശവും ഉണ്ടാകാത്ത വിധത്തിൽ ശ്രദ്ധ പതി യുന്നതിൽ ആ ധൎമ്മിഷ്ഠക്കു പ്രത്യേകം നിഷ്ഠയുണ്ടായിരു

ന്നു. സന്താനങ്ങളെ സാത്വികരായിതന്നെ വളൎത്തുവാൻ ആ സഹധൎമ്മിണിക്കു് കൂടുതൽ സാമൎത്ഥ്യമുണ്ടായിരുന്നു എന്നു് ഇന്നു് അവരുടെ സന്താനങ്ങളുമായി സംസൎഗ്ഗം ചെയ്തിട്ടുള്ള ഏവരും സമ്മതിക്കുന്നതാണു്.

കച്ചേരിയിലെ ജോലികൾക്കു ശേഷം വീട്ടിൽവന്നുചേരുന്ന ഭൎത്താവിനെ ആദ്യകാലംമുതൽ ഈശ്വരാരാധനാപരമായുണ്ടായിരുന്ന ആദ്ധ്യാത്മിക ചൎയ്യകൾ നിൎവ്വിഘ്നം നടന്നുപോരുന്നതിന്നു് ഭൎത്താവിനേക്കാൾ കൂടുതൽ ശ്രദ്ധ ഭാൎയ്യക്കുണ്ടായിരുന്നു. ഗൃഹസ്ഥന്റെ വേലി ധൎമ്മമാണെന്നറിഞ്ഞിരുന്നതുകൊണ്ടും തന്റെ ഭൎത്താവിന്റെ ഹിതം എന്തെന്നു മനസ്സിലാക്കിയിരുന്നതുകൊണ്ടും ഒരു ഗൃഹസ്ഥനുവേണ്ട എല്ലാവിധ ധൎമ്മനിവൃത്തികളും വിദേശത്തു ജോലിസ്ഥലങ്ങളിൽ—അന്യഭവനങ്ങളിൽ താമസിക്കുമ്പോഴും നിൎവ്വിഘ്നം നടത്തിവന്നു. ഭൎത്താവിന്റെ ഹിതം തന്റെ ഹിതമായി അറിഞ്ഞുപോന്ന ആ മാതാവു് എന്തു ക്ലേശം സഹിച്ചും അതു പാലിച്ചു.

അതുപോലെതന്നെ പ്രാധാന്യം അൎഹിക്കുന്ന ഒന്നാണു് കൃത്യനിഷ്ഠയിൽ തന്റെ ഭൎത്താവിനെ പ്രേരിപ്പിച്ചുപോന്നതു്.

രണ്ടുനേരവും കൂടുതൽ സമയം ഈശ്വരധ്യാനത്തിന്നു് പതിവായി ഉപയോഗിക്കാറുണ്ടായിരുന്നതിനാൽ ചില അവസരങ്ങളിൽ കച്ചേരിയിലെ ജോലികൾക്കു പോകേണ്ട സമയം തെററിക്കാതിരിക്കുവാൻ ഭൎത്താവി

ന് അഹിതംവരാത്ത വിധത്തിൽ കൗശലങ്ങൾ പ്രയോഗിച്ചുംആവശ്യകവീഴ്ചകൾക്കിടവരുത്താതെ സഹധർമ്മിണി പ്രത്യേകംശ്രദ്ധിച്ചുവന്നു. ഒരുനിഴലെന്നവണ്ണം എല്ലാക്കാര്യത്തിലുംപിന്തുടന്ന് ആ സതീരത്നം സ്വഭർത്താവ് ഗൃഹസ്ഥാശ്രമംവിട്ട് വാനപ്രസ്ഥനായിരുന്നപ്പോഴും സന്യാസം സ്വീകരിച്ചപ്പോഴും നിഷ്ഠതെററാതെയും തെററിക്കാതെയും ആ കാലടികളെ പിന്തുടരുകതന്നെ ചെയ്തു.

അവക്ക്, പാറുക്കുട്ടി, നാരായണപിള്ള, കാത്ത്യായനിയമ്മ, പരമേശ്വരൻപിള്ള, അച്യുതൻപിള്ള, പത്മനാഭപിള്ള, മാധവിയമ്മ എന്ന ഏഴ സന്താനങ്ങളുണ്ടായി. അവരിൽ ആദ്യത്തെ മകൾ 92-ാംമാണ്ട് 36-ാമത്തെ വയസ്സിൽ ദിവംഗതയായി. ആ സ്ത്രീയുടെ സന്താനങ്ങളായി ശേഖരൻപിള്ള, ബാലകൃഷ്ണപിള്ള, ഭാസ്കരൻപിള്ള, എന്ന മൂന്നു സഹോദരന്മാരും ഒരു സഹോദരിയും ഏകയോഗക്ഷേമമായി ജീവിച്ചുവരുന്നു.

മൂത്തമകൻ നാരായണപിള്ള ഒരു ഭക്തനായി ദേശാടനംചെയ്തു സന്യാസം സ്വീകരിച്ച് ഉത്തരേന്ത്യയിൽ വിശ്രമിക്കുന്നതായറിയുന്നു. പത്മനാഭപിള്ള മരിച്ചുപോയി. മററുള്ളവർ ഗൃഹസ്ഥജീവിതം സ്വീകരിച്ച് സ്വവസതികളിൽ ജീവിക്കുന്നു.

സന്താനങ്ങൾക്ക് യഥാർത്ഥജീവിതസൗഭാഗ്യം ലഭിക്കത്തക്ക എല്ലാ കഴിവുകളും അന്നത്തെ കാലാനുസൃതമായി മാതാപിതാക്കന്മാർ നല്കിയിട്ടുണ്ട്.

സമാധാനപരമായ അവരുടെ ദാമ്പത്യജീവിതത്തിന്റെ ഫലമായി ഗുരുദേവൻ സന്താനപരമ്പരയുടെ മുത്തച്ഛനായെന്നുള്ള ഏറ്റവും പരിധിയിൽ നിന്നുയൎന്ന് ഒരു പരമാചാര്യന്റെ വാത്സല്യഭാജനമായിത്തീൎന്നതിന്നും പുറമെ ഒരു ഗുരുകുലാശ്രമത്തിന്റെ ഋഷിയായി ദീൎഘകാലം വിശ്രമിക്കയും ഉണ്ടായി. ശാന്തവും സമാധാനപരവുമായ അവിടുത്തെ ജീവിതത്തിൽനിന്നു് ഈ സംസാരസാഗര തിരമാലകൾക്കിടയിൽ ബലം പ്രയോഗിച്ചു് തള്ളിക്കളയേണ്ടതായിട്ടു് യാതൊന്നുമില്ലന്നും ധൎമ്മനിരതനു് വൎണ്ണാശ്രമധർമ്മപരിപാലനം മോക്ഷമാൎഗ്ഗത്തിലേക്കുള്ള കാവൽപടികളാണെന്നും ബോദ്ധ്യപ്പെട്ടുത്തിക്കൊടുക്കുന്നു. യാതൊന്നും അവിടുത്തേക്കു പുരോഗമനമാൎഗ്ഗത്തിൽ തടസ്ഥങ്ങളായി തീൎന്നിട്ടില്ല. യാതൊന്നും അവിടത്തേക്കു് ബന്ധശൃംഖലകളായി ഭവിച്ചിട്ടില്ല.

ആശ്രമവാസത്തിലും തന്നോട്ടുകൂടി അനുഗമിച്ചിരുന്ന ധർമ്മപത്നിയെ ദീൎഘദർശനത്തിനു് കഴിവുണ്ടായിരുന്ന അവിടുന്നു് സന്താനങ്ങളുടെ ധാർമ്മികമായ ഋണ നിവാരണത്തിനുവേണ്ടി അവരെ ഏല്പിക്കുകയും ഏറെ താമസിയാതെ 1[illegible]6-ാംമാണ്ടു് പ്രാരബ്ധവശാൽ രോഗബാധിതയായി കർമ്മശരീരം ഉപേക്ഷിക്കുകയും ചെയ്തു. അന്നും അവർ ഋഷിതുല്യനായ ഭൎത്താവിനെ ഭേദഭാവന കൂടാതെ സ്മരിച്ചുകൊണ്ടിരുന്നു എന്നു് അവസാന വാക്കുകളിൽ നിന്നു് മനസ്സിലാക്കാം. "എനിക്കു് അവസാനംവരെ അവിടുത്തെ ശുശ്രൂഷിക്കുവാൻ ഭാഗ്യമു

ണ്ടായില്ലല്ലൊ. എന്നെ ഈ ഘട്ടത്തിൽ ഉപേക്ഷിച്ചില്ലൊ" എന്നു മാത്രമാണ് ആ ധർമ്മപത്നി പുറപ്പെടുവിച്ച സങ്കടം.

## ഔദ്യോഗികജീവിതം

ഗൃഹസ്ഥാശ്രമം സ്വീകരിച്ച് തിരുവാലൂർ ജോലി ചെയ്തുകൊണ്ടിരുന്ന് അധികകാലതാമസം കൂടാതെ രാമൻപിള്ള സ്വദേശത്തുള്ള ഐക്കരനാട്ടുപകുതിക്കച്ചേരിയിൽ പുതുവൽ സംബന്ധിച്ചുള്ള ജോലികൾക്കു നിയമിതനായി. എല്ലാവരോടും സ്നേഹപൂർവ്വം സഹകരിക്കുവാൻ പ്രത്യേകസാമർത്ഥ്യമുണ്ടായിരുന്ന ഗുരുദേവൻ ആ വക സ്നേഹാദരവുകളൊന്നും സ്വാർത്ഥതാൽപ്പര്യത്തിനായി ഉപയോഗിച്ചിരുന്നില്ല. നിസ്വാർത്ഥമായ സേവനം ഒന്നു മാത്രമായിരുന്നു അവിടുത്തെ ലക്ഷ്യം. സാധുക്കളെ സഹായിക്കുക തന്റെ ഒരു പ്രത്യേക കർത്തവ്യമായിത്തന്നെ അവിടുന്ന് കരുതിപ്പോന്നു. സാമ്പത്തികമായ യാതൊരു സഹായവും താൻ അന്യരിൽനിന്നും ആവശ്യപ്പെട്ടിട്ടുള്ളതായൊ ധനസമ്പാദനത്തിനുവേണ്ടി പരിശ്രമിച്ചതായൊ ആരും തന്നെ പറയുവാൻ ഇടവന്നിട്ടില്ല.

ഐക്കരനാട്ടുപകുതിയിൽ പുതുവൽ പതിവുകാലത്ത് തന്റെ കുഡുംബത്തേക്കു കുറെ സ്ഥലം പതിച്ചെടുക്കുന്നതിന് പലരും പ്രേരിപ്പിച്ചുവെങ്കിലും ഒരു സെന്റ് ഭൂമിപോലും ആ കാലത്ത് കുഡുംബത്തേക്കു പതിച്ചെടുക്കുവാനൊ മറ്റൊ അവസരംകൊടുത്തിട്ടില്ല. പ്രത്യുത

കിടപ്പാൻപോലും സ്ഥലമില്ലാതിരുന്ന ചിലക്ക് തൻെറ കയ്യിൽനിന്നും പണം ചിലവാക്കി സ്ഥലം പതിക്കുക പോലും ചെയ്തിട്ടുണ്ടു്.

കോലഞ്ചേരിയിൽ നെച്ചിപ്പാടത്തുതോമസ് എന്ന ഒരാൾ സ്നേഹിതനായുണ്ടായിരുന്നു. മിക്കവാറും കാടും മലയും കയറി നടന്നു ജോലി ചെയ്തിരുന്ന അക്കാലത്തു് പല സഹായങ്ങളും തോമസ് ചെയ്തിരുന്നു.

ഭൂമിദാഹത്താൽ ഭൂദാനയജ്ഞംവരെനടന്നുകൊണ്ടിരിക്കുന്ന ഇന്നത്തെ അവസ്ഥയല്ല അന്നു സാധാരണമനുഷ്യർക്കുണ്ടായിരുന്നതു്. ഭൂമി പതിച്ചെടുക്കുന്നതിൽ ഭയം കൂടി ഉണ്ടെന്നു വേണം ഊഹിക്കുവാൻ. തോമാസിൻെറ പേരിൽ ഭൂമി പതിക്കരുതെന്ന് പ്രത്യേകം ശുപാർശ കൂടി ചെയ്തിരുന്നു. എന്നാൽ പുതുവൽപിള്ള ചെയ്തതു് അങ്ങിനെയല്ലന്നാണു പറഞ്ഞുകേട്ടിട്ടുള്ളതു്. 200 ഏക്കറോളം ഭൂമി തോമസിൻെറ പേരിൽ പതിയത്തക്കവണ്ണം നടപടി എടുത്തു. വിവരമറിഞ്ഞ തോമസിൻെറ അമ്മ പുതുവൽപിള്ളയുടെ അമ്മയെ അന്വേഷിച്ചു് പറമ്പാത്തുവന്നു സങ്കടം ബോധിപ്പിച്ചു. അന്നു വൈകുന്നേരം മാതാവു മകനെ ശാസിച്ചപ്പോൾ സമാധാനം പറഞ്ഞതു് ഇങ്ങനെയാണു്. "തോമ്മായ്ക്കു നാലഞ്ചു കുട്ടികളുണ്ടു്. വളരെ കഷ്ടപ്പാടുമാണു്. ആ കുട്ടികൾ വളരുമ്പോഴെങ്കിലും അവൻെറ വിഷമതകൾ തീരണമെങ്കിൽ വേല ചെയ്യുവാൻ മണ്ണുവേണ്ടെ? അവനു കരംകൊടുക്കുവാൻ വിഷമമാണെങ്കിൽ ഞാൻ ഇവിടുന്നു പോകുന്ന

തുവരെ ഞാൻ തന്നെ കരം കൊടുത്തുകൊള്ളാം" ഈ വാക്കു പാലിച്ചുകൊണ്ടു് കുറേക്കാലം കരം കൂടി ഗവണ്മെൻറിൽ അടച്ചുവന്നു. പില്ക്കാലത്തു നെച്ചിപ്പാടത്തു കുഡുംബത്തിൻെറ ഐശ്വര്യത്തിനു് കാരണം ഈ സംഭവമാണെന്നു് ഇന്നും ആ കുഡുംബത്തിൽ ഉള്ള പലർക്കും ഓർമ്മയുണ്ടു്. അതിൻെറ കൃതജ്ഞതയാൽ അവരിൽ പലരും ഗുരുദേവൻ വിശ്രമിച്ചിരുന്ന പാലക്കോട്ടാശ്രമത്തിൽ പോയി ദർശിക്കാറുണ്ടായിരുന്നു.

ഇക്കാലത്തു ചെമ്പകരാമൻപിള്ള കോട്ടയം താലൂക്കു തഹസിൽദാരായി മാറിപ്പോയി. അവിടെയും അദ്ദേഹത്തിനു് സുമുഖനും, സൗമ്യനും സമത്ഥനുമായ "രാമനെ" മറക്കുവാൻ സാധിച്ചില്ല. പേഷ്കാരോടു് പ്രത്യേകം ശുപാർശചെയ്തു് തൻെറകീഴിൽ അയ്മനംപകുതിയിൽ പാർവ്വത്യക്കാരായി 1061-ൽ നിയമിച്ചു.

സക്കാർ ജീവിതത്തിൽ കിട്ടിയ പ്രമോഷനോടുകൂടി ഗുരുദേവൻെറ ജീവചരിത്രത്തിൽ ഒരു നവീനാദ്ധ്യായം ആരംഭിക്കുകയാണു് ചെയ്തതു്. ചെമ്പകരാമൻപിള്ളയദ്ദേഹത്തിനു് തന്നോടുണ്ടായിരുന്ന വാത്സല്യം എത്രയെന്നു് ഈ ഘട്ടത്തിലാണു് വെളിപ്പെടുന്നതു്. ഒരു കീഴ്ജീവനക്കാരൻ എന്ന നിലവിട്ടു പുത്രനിർവ്വിശേഷമായ വാത്സല്യം അദ്ദേഹത്തിനു് ഉദിച്ചതു് അവിടുത്തെ ശോഭനമായ ഭാവിക്കു നാന്ദിയായിരുന്നു. ഒരു ആദ്ധ്യാത്മിക ഗുരുശിഷ്യബന്ധം പോലെ സുദൃഢമായി അവർ തമ്മിലുള്ള ബന്ധത്തെപ്പററി സമാധിക്കു കുറെ

ക്കാലംമുമ്പും അവിടുന്നു കല്പിച്ചതായി കേട്ടിട്ടുണ്ട്. ചെമ്പകരാമൻപിള്ള സർക്കാർജോലിയിൽനിന്നും പെൻഷൻവാങ്ങി പിരിഞ്ഞതിനുശേഷവും ആണ്ടിൽ ഒരിക്കലെങ്കിലും ചെന്നുകണ്ടു വന്ദിക്കുകയെന്നതു് നിർബ്ബന്ധമുള്ള ഒരു കാര്യമായിരുന്നു. സഞ്ചരിക്കുവാൻ ആരോഗ്യമുണ്ടായിരുന്നിടത്തോളം കാലം അദ്ദേഹം താമസിച്ചിരുന്ന ഭവനത്തിൽ ആണ്ടുതോറും പൊയ്ക്കൊണ്ടുമിരുന്നു. സത്യധർമ്മാദിഗുണവിശേഷങ്ങൾക്കുണ്ടാകാവുന്ന ഭാവിഫലങ്ങൾ ഈ വേഴ്ചയിൽനിന്നും ഗുരുദേവൻ ഭംഗിയായി പഠിച്ചിരുന്നു.

ഇപ്രകാരമുള്ള വാത്സല്യാദികൾക്കു താൻ അർഹനായിരുന്നതുപോലെതന്നെ മററുള്ളവരോടും പെരുമാറുന്നതിലും അവിടുത്തേക്കു പ്രത്യേകം ശ്രദ്ധയുണ്ടായിരുന്നു പലവിധത്തിലുള്ള ആളുകളുമായും വിഭിന്നരീതിയിൽ സമീപിക്കയും പെരുമാറുകയും ചെയ്യേണ്ട ഒരു പൊതുജനസേവനമാണല്ലൊ സർക്കാരുദ്യോഗം. നാനാജാതിമതസ്ഥരായ അനേകമനേകം മനുഷ്യരുമായി, സ്വപരിചയത്തിനും സ്വദേശത്തിനുമപ്പുറത്തു് ഒരു പുതിയ രംഗത്തിലുള്ള ഗുരുദേവന്റെ ജീവിതം ആരംഭിക്കുന്നതു് അയ്മനംപകുതിയിൽ പാർവ്വത്യക്കാരനായി ജോലിതുടങ്ങുമ്പോഴാണു്. അക്കാലത്തു ഗുരുദേവന്റെ വാസം വയസ്കരമൂസ് തിരുമനസ്സിലെ ഭവനത്തിനടുത്തു് അദ്ദേഹത്തിന്റെ വക ഒരു കെട്ടിടത്തിലായിരുന്നു. അതിനാൽ സംസ്കാരസമ്പന്നരായ ബ്രാഹ്മണരുമായി സംസർഗ്ഗം ചെയ്യുന്നതിനു് കൂടുതൽ സൗകര്യം കിട്ടിവന്നു.

ദുഷമായ ശമ്പളത്തിൽ ഭാരമേറിയ ചുമതലകൾ വഹിച്ചുകൊണ്ടുള്ള ജീവിതം അവിടുത്തേക്കു സജ്ജന സംസർഗ്ഗംമൂലം ക്ലേശകരമല്ലാതായിതീൎന്നു. തൻെറ ശത്രുവിനേയും മിത്രത്തേയും ഒരുപോലെ സ്നേഹിക്കുക എന്നതായിരുന്ന അവിടുത്തെ ആദർശം. ആരു് എന്തുപറഞ്ഞാലും അതിൽ നല്ലതിനെ സ്വീകരിക്കുക എന്നതു് ഒരു പതിവാണു്. ആരോടായാലും സൗമ്യമായി സംസാരിക്കുക എന്നതു് അവിടുത്തെ സ്വതസ്സിദ്ധമായ ഒരു വാസനയായി ആജീവനാന്തം നിലനിന്നു. ഏതൊരു സംഗതിയായാലും ഗാഢമായി ചിന്തിച്ചതിനു ശേഷമേ തീർച്ച കല്പിക്കാറുള്ളു. അനന്യസാധാരണമായ ഓർമ്മശക്തി ഇതിനെല്ലാം സഹായകമായി നിലനില്ക്കുകയും ചെയ്തിട്ടുണ്ടു്. ഏററവും ചെറുപ്പകാലത്തിൽ നടന്ന നിസ്സാരമായ സംഗതികൾ പോലും തൊണ്ണൂറുകൊല്ലത്തിന ശേഷവും ഓർമ്മയിൽ ഇരുന്നിട്ടുള്ളതു് അവിടുത്തെ ശുശ്രൂഷയിൽ ഇരുന്നിട്ടുള്ളവർക്കു് അനുഭവമുള്ളതിനാൽ യൌവനകാലത്തു് ആ ഓർമ്മയും അതോടനുബന്ധിച്ചുണ്ടാകാവുന്ന കഴിവുകളും എത്രമാത്രം ശോഭനമായിരിക്കുമെന്നു് ഊഹിക്കാവുന്നതാണല്ലൊ. ഏതായാലും ബ്രാഹ്മണരുമായുള്ള സംസർഗ്ഗവും മററും ഗുരുദേവൻെറ ആദ്ധ്യാത്മിക ചിന്താഗതികൾക്കു മാററുകൂട്ടി തുടങ്ങി.

പിൽക്കാലത്തു് "അക്കൈഴകുന്നയാൾ" എന്നു പരമഗുരു കല്പിച്ചു് അനുഗ്രഹിച്ചിട്ടുള്ള തെക്കിനേടത്തു് രാമൻപിള്ളയിൽ ഗുരുദേവൻെറ വാത്സല്യം ഇക്കാലത്തുകൂട്ടൽ പ്രതിഫലിച്ചിരുന്നതായി വിശ്വസിക്കേണ്ടിയി

രിക്കുന്നു. ചെറുപ്പമെങ്കിലും രോഗാതുരനായിരുന്ന തെക്കിനേടത്തുരാമൻപിള്ള അക്കാലത്താണു ഗുരുദേവന്റെ ഒരു ഭാഗിനേയിയെ വിവാഹം ചെയ്തതു്. അദ്ദേഹത്തിന്റെ കയ്യക്ഷരയുടെ വടിവും ബുദ്ധിസാമർത്ഥ്യവും ശരിയായി മനസ്സിലാക്കിയ ഗുരുദേവൻ ഒരിക്കൽ വീട്ടിൽ വന്നപ്പോൾ അദ്ദേഹത്തെക്കൂടി കോട്ടയത്തേക്കു കൂട്ടിക്കൊണ്ടുപോയി. തന്റെ യജമാനനായ ചെമ്പകരാമൻപിള്ളയെ പരിചയപ്പെടുത്തി. രാമൻപിള്ളയോടുള്ള വാത്സല്യത്താൽ പരിചയപ്പെട്ട ചെറുപ്പക്കാരനെ അയ്മനം പ്രവൃത്തിക്കച്ചേരിയിൽതന്നെ പിള്ളയായി നിയമിച്ചു.

ഈ ബന്ധം ഗുരുദേവന്റെ ആദ്ധ്യാത്മികമായ പുരോഗമനത്തിനു വളരെ സഹായിച്ചു. തമിഴിലും സംസ്കൃതത്തിലും രണ്ടുപേർക്കും സാമാന്യജ്ഞാനം ഉണ്ടായിരുന്നതിനാൽ കച്ചേരിയിലെ വിശ്രമസമയത്തും ആനന്ദകരമായ സംഭാഷണങ്ങൾ തുടൎന്നുകൊണ്ടുപോകുന്നതിനു സാധിച്ചു. തന്റെ ജോലി ലാഘവപ്പെട്ടു കിട്ടുകയും ചെയ്തു.

എന്നാൽ അതു് അധികകാലം നീണ്ടുനിന്നില്ലാ. തെക്കിനേടത്തു രാമൻപിള്ളയുടെ ചില പ്രത്യേക കഴിവുകൾ നേരിട്ടറിഞ്ഞു് ചെമ്പകരാമൻപിള്ള അദ്ദേഹത്തെ താലൂക്കുകച്ചേരിയിൽ കിഴക്കൂട്ടംപിള്ളയായി നിയമിച്ചു. അന്നുമുതൽ ഭാര്യാസമേതനായി അദ്ദേഹം തെക്കേകുററു് എന്നു പറഞ്ഞിരുന്ന ഒരു ഭവനത്തിൽ പ്രത്യേകം താമസിച്ചുവന്നു.

## ഗുരുലാഭം.

അക്കാലത്തു കേരളത്തിൽ നടമാടിക്കൊണ്ടിരുന്ന അനാചാരങ്ങളെ ധ്വംസനംചെയ്തു് അദ്വൈതസിദ്ധാന്തം ഉറപ്പിക്കുവാൻ മലയക്ഷത്രിയകുലത്തിൽ അവതരിച്ച വിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ ഏററുമാന്തൂർ, കോട്ടയം മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരുന്നു.

"പൂർവ്വജന്മങ്ങൾതോറും പുണ്യങ്ങളാർജ്ജിച്ചവ,
പൂർണ്ണമായിജ്ജന്മത്തിലീശ്വര കൃപാബലാൽ
വന്ദ്യനാം ശിവാത്മകൻ താൻതന്നെ ഗുരുവായി
വന്നിട്ടുംമുന്നിൽ, ആത്മജ്ഞാനത്തെ നല്കീടുവാൻ"

എന്നു് തുഞ്ചത്തു മഹൽഗുരു കല്പിച്ചതു് ഏററവും പരമാത്ഥമാണെന്നു് ഗുരുദേവനു് അനുഭവപ്പെട്ടു.

ആ സമാഗമം ഒരു കടലാസിൽ രേഖപ്പെടുത്താവുവുന്നതല്ലാ. ഒരു തൂലികാകാരനും ആ ചിത്രം രേഖപ്പെടുത്തുവാൻ സാധിക്കുമെന്നും തോന്നുന്നില്ലാ. സുസ്മേരവദനനും ഹ്രസ്വകായനും ധവളിമ ചൊരിയുന്ന നിറത്തോടുകൂടിയവനുമായ ഒരു സാധാരണക്കാരൻ ഒരുവശത്തു്, സമവയസ്കനെങ്കിലും ചൈതന്യം നിറഞ്ഞു് അരോഗദൃഢഗാത്രനായി ആജാനുബാഹുവായി ഒരു അത്ഭുതപുരുഷൻ മറുവശത്തു്, ഇരുവരും മുണ്ടും തോത്തും മാത്രം ധരിച്ചിരിക്കുന്നു.

"ഭവുകത്താൽ ശ്ശുപ്പദഭ്രവ-
മണവാൻ സാദ്ധ്യമായ സുകൃതികളെ!
കേവലമുടനടി കൃപയാൽ പാവന
മാക്കുന്നു, നോക്കുവാക്കിവയാൽ"

എന്നല്ലാതെ മററൊന്നും പറയുവാനില്ലാ. സാധനചതു ഷ്ടയസമ്പന്നനായ പരമഗുരു ആ സാധാരണ മനുഷ്യനിൽ ഒരു ഋഷീശത്വത്തെ ദർശിച്ചിരിക്കണം. അവരുടെ കുശലപ്രശ്നം എന്തെന്ന് അറിവില്ലെങ്കിലും അതു് അവർ തമ്മിൽ ഒരു കാലത്തും മായാത്ത ബന്ധമായിരുന്നു. ഗുരുശിഷ്യബന്ധം ദൃഢപ്പെടുന്നതു് ഏററവും രഹസ്യമായ മഹാവാക്യസാരോപദേശത്താലാണു്. അതിനെപ്പററി മററാരും ചിന്തിക്കുന്നതു് യുക്തവുമല്ലല്ലോ. അന്നുതന്നെ പരമഗുരുവിനെ ശുശ്രൂഷിക്കുവാനുള്ള ഭാഗ്യം ലഭിക്കുകയും അതോടുകൂടി തെക്കിനേടത്തു രാമൻപിള്ളയും ബന്ധിക്കപ്പെടുകയും ചെയ്തു.

ഈ സമാഗമം വെറും മിഥ്യയായിരുന്നില്ല. തുടച്ച്യായി അനേകം പ്രാവശ്യം കോട്ടയത്തുവച്ചു തന്നെ ഇവർ മൂവരുംകൂടി ആത്മവിചാരം ചെയ്തു് രാത്രികാലങ്ങളിൽ തെക്കേക്കുററു ഭവനത്തിൽ വിശ്രമിച്ചിട്ടുണ്ടു്. അന്നു പരമഗുരു ശിഷ്യന്മാരെ പരീക്ഷിച്ചുകൊണ്ടിരുന്ന ഒരു രംഗം അവരുടെ കൂട്ടത്തിലുണ്ടായിരുന്ന ഒരാളിൽ നിന്നു മനസ്സിലാക്കുവാനിടയായി.

ഓരോ ദിവസവും ഓരോ പുസ്തകം വായിക്കുവാനാണു് നിർദ്ദേശം കൊടുക്കുക പതിവ്. വേറേയും പല

രും ആ പരീക്ഷണത്തിൽ പങ്കു കൊള്ളുക പതിവാണു് വായനകഴിഞ്ഞാൽ അതിൽ അടങ്ങുന്ന ആദ്ധ്യാത്മിക തത്വങ്ങളെ സംബന്ധിച്ച ചോദ്യങ്ങൾ ചോദിക്കുകയായി. ശരിയായ ഉത്തരം പറയാത്തവരോടു് പിന്നീടും ആവത്തിച്ചുവായിക്കുവാൻ ആവശ്യപ്പെടും. അവരിൽ ധാരണാശക്തി കൂടുതലായികണ്ട തെക്കിനേടത്തു രാമൻപിള്ളയും, പറമ്പാത്തു രാമൻപിള്ളയും പരമഗുരുവിൻെറ വാത്സല്യഭാജനങ്ങളായി. അവിടുത്തെ അവതാരലക്ഷ്യം എന്തെന്നു് അവരെ മനസ്സിലാക്കുകയും അതിനുവേണ്ടി അവർ പരിശ്രമിക്കുകയും ചെയ്തിട്ടുണ്ടെന്നു് പിന്നീടുള്ള അവരുടെ ജീവചരിത്രം തെളിയിച്ചുകൊടുത്തു.

അന്നുവരെ പാണ്ഡിത്യത്തിനും ജീവിതാവശ്യങ്ങൾക്കും വേണ്ടി സമ്പാദിച്ചിരുന്ന ഭാഷാജ്ഞാനത്തിൻെറ ആവശ്യം അപ്പോഴാണു് ഗുരുദേവനു് പൂണ്ണമായി ബോദ്ധ്യംവന്നതു്. പിന്നീടു് വേദാന്തഗ്രന്ഥങ്ങളുടെ പാരായണം ഒരു നിത്യാവശ്യമായിത്തീൻ. ഭഗവൽഗീത, ചിന്താരത്നം ഇവ അന്നുമുതൽ നിത്യപാരായണത്തിനായി ഉപയോഗിച്ചു തുടങ്ങി.

ലൌകികവൃത്തിയിൽ തന്നെ കൃത്യനിഷ്ഠ പാലിച്ചുപോന്നതിനാൽ ആദ്ധ്യാത്മികചിന്താഗതിയിൽ കൂടുതൽ ക്ലേശമുണ്ടായിരിക്കുക സ്വാഭാവികമല്ലല്ലൊ. ഔദ്യോഗികജീവിതത്തിൻെറ ഭാരം അല്പാല്പമായി കുറഞ്ഞുതുടങ്ങി. ജാതിചിന്തകൾക്കതീതമായ വസ്തു സ്ഥിതികഥനം—അഭേദാഞ്ചദർശനം ഗുരുമുഖത്തിൽനിന്നും ലഭിച്ച

തിനാൽ അതിനുശേഷം ജീവിതത്തിൽ ആവക ഭേദബുദ്ധി മനസ്സിൽ കടികൊണ്ടിട്ടില്ല. അതിനാൽ സ്വഭാവേനയുള്ള സാത്വീകചിന്തയും അഭേദഭാവനയും എല്ലാവരിലും പതിഞ്ഞുതുടങ്ങി. ഗുരുമുഖത്തിൽനിന്നും കിട്ടിയ ഉപദേശദ്വാരാ വൈഷ്ണവപൂജ അന്നുമുതൽ തുടങ്ങി. സഗുണോപാസനയിൽ ആരംഭിച്ച ആ സാത്വീകപൂജാപദ്ധതി വളരെക്കാലം രണ്ടുനേരവും ചെയ്തുവന്നു. ഗുരുശിഷ്യന്മാർ തമ്മിൽ കൂടെക്കൂടെ കണ്ടു് സംശയനിവൃത്തി വരുത്തികൊണ്ടിരുന്നു.

കച്ചേരിയിലെ ജോലികൾ പലതിലും ശ്രദ്ധകുറഞ്ഞതിനാലും സഹപ്രവൎത്തകരായ ജോലിക്കാരുടെ ക്ലേശങ്ങൾ വർദ്ധിച്ചുവന്നതിനാലും ഔദ്യോഗികവീഴ്ചകൾ വരുത്തിയെങ്കിലും പുറത്താക്കണമെന്നു് ചിലൎക്കു് ചിന്താഗതി ഉണ്ടാകാതിരുന്നില്ല.

ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് ഒരിക്കൽ അതുവഴി എഴുന്നള്ളുകയുണ്ടായി. രാത്രിയിലുള്ള എഴുന്നള്ളത്തിനു ദീപയഷ്ടി മുതലായവയോടുകൂടി ഓരോ പകുതിയുടേയും അതിൎത്തികടത്തിവിടേണ്ടതു് അതാതു പ്രവൎത്തിയിലെ പാൎവ്വത്യകാരന്മാരുടെ ചുമതലയാണു്. ദ്വേഷം ജനിച്ച സഹപ്രവൎത്തകർ തിരുമനസ്സിലെ സേവകന്മാരെ സ്വാധീനപ്പെടുത്തി. അയ്മനം പകുതിയിലേക്കു് എഴുന്നള്ളത്തു പ്രവേശിച്ചതുമുതൽ ദീപയഷ്ടി മങ്ങിപ്പോയി. എണ്ണയിൽ പച്ചവെള്ളം ഒഴിച്ചതായിട്ടാണു് ഊഹിക്കുന്നതു്. നിഷ്പ്രഭങ്ങളായ ദീപയഷ്ടി

കണ്ടു് മഹാരാജാവു തിരുമനസ്സുകൊണ്ടു് ഇതു് ഏതുപകതിയാണെന്നു് കല്പിച്ചുചോദിച്ചുവെന്നും ദൈവാധീനത്താൽ സേവകന്മാർ തെററിദ്ധരിച്ചു് "കമ്മനം" എന്ന മറുപടി അറിയിക്കുകയും ചെയ്തു. ഈശ്വരഭജനത്തിന്റെ ഫലം ദൈവാധീനമാണെന്നു് ഇതിൽനിന്നും മനസ്സിലാക്കാം.

1066–ാമാണ്ടു്അയ്മനത്തുനിന്നും ഇലക്കാട്ടുപകതിയിലേക്കു് സ്ഥലംമാററം കിട്ടിയതനുസരിച്ചു് കുഡുംബസമേതം ഉഴവൂക്കു് താമസംമാററി. അടുത്ത പത്തുകൊല്ലക്കാലത്തെ ജീവിതം ഗുരുദേവനു് സാധനയ്ക്കും സമുദായസേവനത്തിനും കൂടുതൽ സൗകര്യം നല്കി.

പാവ്വത്യക്കാർ പകതിയിലെ ഏററവും വലിയ ആളായി അധികാരബലത്താൽ അവരോധിക്കപ്പെട്ടിരുന്ന അക്കാലത്തു് മൃഢമായിട്ടെങ്കിലുമുള്ള ഭക്തിവിശ്വാസം ജനങ്ങളുടെ ഇടയിൽ നിലനിന്നിരുന്നു. ജന്മസിദ്ധമായ നയം, സൗമനസ്യം, ക്ഷമ, ധൈര്യം ഇവയ്ക്കുംപുറമെ, നാലുകൊല്ലമായി പരമഗുരുവിൽനിന്നും ലഭിച്ചുകൊണ്ടിരുന്ന ശാസന, ഇവയാൽ സംസ്കാരസമ്പന്നനായ ഗുരുദേവൻ ആ ഗ്രാമീണജനങ്ങളുടെയിടയിൽ വളരെ ബഹുമാനത്തിനു് പാത്രവാനായിത്തീന്നു.

അക്കാലത്തു് ആ പ്രദേശത്തു സംസ്കൃതവ്യുല്പന്നനായി ഉണ്ടായിരുന്ന മരുതനാൽ കൃഷ്ണപിള്ളയുമായി പരിചയപ്പെടുന്നതിനും, അദ്ദേഹത്തിൽനിന്നും സംസ്കൃ

തം പഠിക്കുന്നതിന് പലരേയും പ്രേരിപ്പിക്കുന്നതിനും ഇടയായിട്ടുണ്ട്. പുരാണപാരായണത്തിൽ കൂടുതൽ താല്പര്യമുണ്ടായിരുന്നതിനാൽ ഗുരുദേവൻ താമസിക്കുന്ന സ്ഥലത്ത് ശ്രോതാക്കളായി ധാരാളം ആളുകൾ വൈകുന്നേരം കൂടുക പതിവായിരുന്നു. പുരാണസാരങ്ങൾ വിശദമായി ഗ്രഹിയ്ക്കുവാൻ അവസരംലഭിച്ച സജ്ജനങ്ങൾ അവിടുത്തെ ആദ്ധ്യാത്മികോപദേശങ്ങൾക്കു വശംവദരായും ആജ്ഞാനുവത്തികളായും ഭവിച്ചു. ക്രമേണ ഓരോ ഭവനങ്ങളിലും ഏകാദശിദിവസം രാമായണം വായിക്കുകയും രണ്ടുനേരവും ശ്രീരാമവിഗ്രഹം വച്ച് പൂജിക്കുകയും ചെയ്തുതുടങ്ങി. മററുദിവസങ്ങളിലും സൌകൎയ്യമുള്ള സ്ഥലങ്ങളിൽ രാമഭജനം നടത്തുകയും പുരാണങ്ങൾ വായിച്ച് അത്ഥം പറഞ്ഞുകേൾപ്പിക്കുകയും ഒരു പതിവായിതീന്നു. ഈ ഭക്തസംഘം കരയോഗം എന്ന പേരിൽ ഒരു സംഘടനയായി ഭവിക്കുകയാണു ചെയ്തിട്ടുള്ളത്. അവക്കെല്ലാം ബഹുമാനപാത്രമായ "അങ്ങുന്ന്" എന്തുപറഞ്ഞാലും അക്ഷരംപ്രതി അനുസരിക്കുവാൻ തയ്യാറാവുകയും പൊതു ആവശ്യാത്ഥം ഒരു ഭജനമഠം സ്ഥാപിക്കുകയും ചെയ്തു. ക്രമേണ ആ പകുതിയിൽ അവിടുന്ന് സഞ്ചരിച്ച എല്ലാ കരകളിലും കരയോഗങ്ങൾ സ്ഥാപിക്കുവാനും ഭജനസംഘങ്ങൾ ഏർപ്പെടുത്തുവാനും രാമഭജനം നടത്തുവാനും അവിടുത്തേക്ക് സാധിച്ചിട്ടുണ്ട്. ഈവിധമുള്ള ആദ്ധ്യാത്മികപ്രവൎത്തനങ്ങളിൽ അനുഭൂതിരസത്താൽ കൂടുതൽ ശ്രദ്ധിച്ചുകൊണ്ടിരുന്നപ്പോൾ ഔദ്യോഗിക കാര്യങ്ങളിൽ വീഴ്ച്ചവരാതിരിക്കുവാൻ

പ്രത്യേകം കരുതലുകൾ ചെയ്തുവന്നു.

രണ്ടും യാതൊരു ബന്ധവും ഇല്ലാതെയും അന്യോന്യം തടസ്സപ്പെടുത്താതേയും നിര്വ്വഹിക്കുന്നതിനുള്ള പ്രാപ്തി അവിടുത്തേക്കു ഉണ്ടായിരുന്നു. അക്കാലത്തു കൂടുതൽ ഹിതമായിതീൎന്ന "ചിന്താരത്നം" യാത്രയിൽപോലും വായിച്ചുകൊണ്ടുപോവുക ഒരു പതിവാണു്. ഔദ്യോഗികകൃത്യങ്ങൾക്കിടയിലും അൽപ്പമായി കിട്ടുന്ന വിശ്രമവേളകൾ ഗ്രന്ഥപാരായണദ്വാരാ ആദ്ധ്യാത്മികോന്നമനത്തിനുവേണ്ടി വിനിയോഗിച്ചു. പൊതുജനങ്ങൾക്കു പ്രയോജനകരമായി തന്റെ അധികാരത്തിൽപെട്ട ഏതു സംഗതിയും ചെയ്യുവാൻ അവിടുത്തേക്കു വിഷമമുണ്ടായില്ലാ. അക്കൂട്ടത്തിൽ പൊതുകുളങ്ങളും കിണറുകളും പണികഴിപ്പിച്ചിട്ടുള്ളതു് ഇന്നും പ്രയോജനകരമായി കാണുന്നുണ്ടു്. ഉഴവൂർ വേനൽക്കാലത്തു് ജലദൗർലഭ്യം വളരെയുള്ള ഒരു പ്രദേശമാണു്. ജനങ്ങളുടെ കഷ്ടതകൾക്കു പരിഹാരമുണ്ടാക്കുന്നതിന്നു് അവിടുത്തെ പൊതുജനങ്ങളുടെ സഹായത്തോടുകൂടി സ്വദേശത്തുനിന്നും സമർത്ഥരായ വേലക്കാരെ വരുത്തി ഉഴവൂർ ചന്തക്കു സമീപം ഒരു കുളവും ഒരു കിണറും കുഴിപ്പിച്ചു. ഈ സേവനത്തിൽ എല്ലാവരും സഹകരിക്കുകയും എല്ലാവൎക്കും ഉപയോഗയോഗ്യമായി തീരുകയും ചെയ്തതിനാൽ ജാതിമതചിന്തകൾക്കതീതമായ അവിടുത്തെ സേവനം അക്കാലത്തു് സ്തുത്യർഹമായിരുന്നു എന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണു്.

സവർണ്ണ ഹിന്ദുക്കളുടെ ഇടയിൽ അയുക്താചാര

ങ്ങൾ വളരെ നിർബ്ബന്ധമായി ആചരിച്ചുപോന്ന അക്കാല ത്തു് ശ്രീ ചട്ടമ്പിസ്വാമി തിരുവടികളിൽനിന്നു് മഹാവാ ക്യസാരം ഗ്രഹിച്ച ഗുരുദേവൻ അഭേദാത്മഭാവം പ്രകടി പ്പിച്ചിരുന്നതു് അതിശയനീയമല്ലാ. അക്കാലത്തു് യാ തൊരുസംസ്കാരവും അക്ഷരാഭ്യാസംപോലുംഇല്ലാതെ ജീ വിച്ചുപോന്ന-സവർണ്ണഹിന്ദുക്കൾ ചണ്ഡാളരെന്നുതള്ളി യിരുന്ന പുലയർ, പറയർ മുതലായവരിലും അവിടുത്തെ മഹാമനസ്കത ചൊരിഞ്ഞിരുന്നു. അവരുടെ ചെററകുടി ലുകളിൽ അവസരം കിട്ടുമ്പോഴൊക്കെ പോവുകയും അ വരുടെ ബോധത്തിനു് അനുയോജ്യമായ വിധം ഈശ്വ രതത്വങ്ങൾ പറഞ്ഞുകൊടുക്കുകയും ചെയ്തിരുന്നു. അവ കേൾക്കുന്നതിനു ഹിതമുള്ളവരെ പ്രാതസ്സ്നാനാതി നിത്യ കർമ്മങ്ങൾക്കു് ഉപദേശിക്കുകയും അനുഷ്ഠിപ്പിക്കുകയും ചെയ്തുവന്നു. ഭക്തന്മാരായിരുന്ന അവരിൽ പലരേയും രു ദ്രാക്ഷമാലകളുംമററുംധരിപ്പിച്ചു് സാത്വീകഗുണം പ്രകാ ശിപ്പിച്ചു. ഇങ്ങനെ ഇലയ്ക്കാട്ടു പകുതിയിലെ അധികാരി യായി ജോലിചെയ്തുകൊണ്ടിരുന്നകാലത്തു് ചെയ്ത സേവ നമാണു് പിൽക്കാലത്തു ശിഷ്യനായ ശ്രീ ഭക്താനന്ദ സ്വാമി തിരുവടികൾക്കു് കുറച്ചുകൂടി പ്രശസ്തമായ രീ തിയിൽ ധർമ്മപ്രചരണം നടത്തുവാനും ആശ്രമങ്ങൾ സ്ഥാപിക്കുവാനും സുഗമമാക്കിത്തീർത്തതു്. അക്കാലത്തു് ഗുരുദേവൻെറ ഭക്തന്മാരായിരുന്ന പലരും ഇന്നും ജീവി ച്ചിരിപ്പുണ്ടു്. അവരെല്ലാം ഗുരുകുലബന്ധുക്കളായി ഇന്നും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. അതാതു സ്ഥാനങ്ങളിലുള്ള ക്ഷേത്രോദ്ധാരണവും ഇക്കാലത്തു ശ്രദ്ധിച്ചുവന്നു. അതി

ൻെറ ഫലമായിട്ടാണ് വയലായിൽ പാറത്തുരുത്തിക്കാവിനു് ദേവസ്വം വസ്തുക്കൾ ഉണ്ടായതു്. ക്ഷേത്രത്തിൻെറ നിലനിൽപ്പിനുവേണ്ടി കരയിലെ സവർണ്ണ ഹിന്ദുക്കൾ എല്ലാവർക്കും കൂടുതൽ ശ്രദ്ധ പതിയത്തക്കവിധം ഉത്സവങ്ങളും മററും നടപ്പിൽ വരുത്തി. ആ ദേശങ്ങളിലും എല്ലാം കരയോഗം ആരംഭിച്ചതു സംഘടനാപരമായ ഗുരുദേവൻെറ പ്രവർത്തനത്തിൻെറ ഫലമായിട്ടാണ്. പിന്നീടു് സദാനന്ദസ്വാമി എന്ന ദീക്ഷാനാമം സ്വീകരിച്ച ഇല്ലിയാർകാനത്തു ഗോവിന്ദൻനായർ അന്നും ഗുരുദേവൻെറ ഭക്തനായിരുന്നു. ഇപ്രകാരം ഇലയ്ക്കാട്ടു പകുതിയിലെ അധികാരിയായി പ്രവർത്തനങ്ങൾ നടത്തുമ്പോൾ തൻെറ സതീർത്ഥ്യനായി കാളികാവു നീലകണ്ഠപ്പിള്ളയുമായി പരിചയപ്പെടുന്നതിനും സാധിച്ചു. ആകാരത്തിലും പ്രകൃതിയിലും അനുയോജ്യമായി പരമഗുരു ചട്ടമ്പിസ്വാമി തൃപ്പാദങ്ങൾ അദ്ദേഹത്തെ കൽപ്പിച്ചു വിളിക്കാറുള്ളതു് "കാളി" എന്നാണ്. കുലഗുരു മഹാദേവനിൽ നിന്നും മതതത്വങ്ങൾ മനസ്സിലാക്കീട്ടുള്ളതിനാൽ സ്വഭാവേനയുള്ള പ്രസംഗചാതുര്യവും യുക്തിവാദവും ഉപയോഗിച്ചു് കൃസ്തുമത ഖണ്ഡനത്തിലെ തത്വങ്ങൾ പ്രചരിപ്പിക്കുവാൻ പരിശ്രമിച്ചുകൊണ്ടു നടക്കുന്ന ഒരു കാലമാണ് അതു്. കാളിനീലകണ്ഠപ്പിള്ളയുടെ സഹായം ഉഴവൂരും മററും ഗുരുദേവൻ നടത്തിക്കൊണ്ടിരുന്ന പ്രവർത്തനങ്ങൾക്കു ലഭിച്ചു. മതപ്രസംഗങ്ങൾ നടത്തുകയും ഭജനകളിൽ പങ്കുകൊള്ളുകയും ചെയ്തിരുന്നതിനാൽ ഗുരുദേവൻെറ പ്രവർത്തികൾക്കു ലാഘവമുണ്ടാ

കുകയും മുഴുവൻസമയവും അതിനായി ഉപയോഗിക്കുവാൻ "കാളിക്കു്" സൗകര്യപ്പെടുകയും ചെയ്തിരുന്നു. പരമഗുരുവിൻെറ ആദർശങ്ങൾ, പ്രസംഗങ്ങൾ മുഖേന അക്കാലത്തു പ്രചരിപ്പിക്കുവാൻ പ്രയത്നിച്ചവരിൽ പ്രധാനപ്പെട്ട ഒരാളാണു് "കാളി" നീലകണ്ഠപ്പിള്ള.

ഇദ്ദേഹത്തിൻെറ കൂട്ടതൽ സഹകരണം കരുനെച്ചിയിൽ ഒരു ഭജനമഠം സ്ഥാപിക്കുവാൻ കൂടി ഉള്ള പരിതഃസ്ഥിതികൾ ഉളവാക്കുകയും അവിടെ ഒരു സ്ഥലം പ്രത്യേകം വാങ്ങിച്ചു് ഭജനമഠം സ്ഥാപിക്കുകയും തുടച്ചയായി മതപ്രസംഗങ്ങളും രാമഭജനകളും നടത്തിവരികയും ചെയ്തു.

അതോടുകൂടി തൻെറ സ്വദേശത്തും ആദ്ധ്യാത്മികമായ പ്രചോദനങ്ങൾ നൽകുന്നതിനു് "കാളി"നീലകണ്ഠപ്പിള്ളയുമൊരുമിച്ചു് വടയമ്പാടിയിലും സമീപപ്രദേശങ്ങളിലും ഭജനകളും പ്രസംഗങ്ങളും നടത്തുവാൻ ശ്രദ്ധിച്ചുവന്നു. പരമഗുരുവും ഇക്കാലങ്ങളിൽ സ്വശിഷ്യന്മാരുടെ പ്രവർത്തനങ്ങൾ കണ്ടു് ആനന്ദിക്കുന്നതിനും തെററുകൾ തിരുത്തികൊടുക്കുന്നതിനും പലപ്പോഴും വടയമ്പാടിയിൽ എഴുന്നള്ളാറുണ്ടു്. തദ്ദേശങ്ങളിലെ പ്രവർത്തനങ്ങൾക്കു് തെക്കിനേടത്തു രാമൻപിള്ളയുടെ സഹകരണവും ഉണ്ടായിരുന്നു. പറമ്പാത്തു മഠത്തിലും തെക്കിനേടത്തു കളപ്പുരയിലും അക്കാലത്തു പലദിവസങ്ങളിലും പരമഗുരു എഴുന്നള്ളി വിശ്രമിക്കുകയും ശിഷ്യന്മാരെ യോഗാഭ്യാസം ചെയ്യിക്കുന്നതിൽ ശ്രദ്ധിക്കുകയും ചെയ്തുകൊണ്ടിരുന്നു.

ആ അവസരത്തിൽ പരമഗുരുവിന് എഴുന്നള്ളി യിരിക്കുവാനായി ഉണ്ടാക്കിയതാണ് 'പറമ്പാത്തു ഭവന ത്തിൻെറവടക്കുഭാഗത്ത്' മലയിൽ പണിചെയ്യിച്ച ഭജന മഠം വളരെക്കാലം "കാളി"നീലകണ്ഠപ്പിള്ള സ്ഥിരമായി താമസിച്ച് ഈ ഭജനമഠത്തെ കേന്ദ്രമാക്കിക്കൊണ്ടു് ഭജ നകളും മതപ്രസംഗങ്ങളും നടത്തിക്കൊണ്ടിരുന്നു.

ദൂരദേശങ്ങളിൽ ജോലിയായിരിക്കുമ്പോഴും വൃദ്ധരാ യ മാതാപിതാക്കന്മാരുടെ ക്ഷേമവാർത്തകളിൽ ശ്രദ്ധി ക്കുകയും അവിടെപോയി കാണുകയും ചെയ്യുന്നതിൽ ഗുരുദേവൻ ശ്രദ്ധാലുവായിരുന്നു. തൻെറ ദൂരദേശത്തി ലെ താമസത്താലും മററും ഉണ്ടാകാവുന്ന യാതൊരു ക്ലേ ശങ്ങളും മാതാവിനെ അറിയിക്കാതിരിക്കത്തക്കവിധം കൂട്ടത്തിൽ പോകുന്നവരെ പ്രത്യേകം ഏർപ്പാടു ചെയ്യു ക പതിവാണ്.

ഇങ്ങനെയിരിക്കുമ്പോൾ 1073-ാംമാണ്ടു് 99-ാമ ത്തെ വയസ്സിൽ അവിടുത്തെ വന്ദ്യപിതാവു് ഇഹലോ കവാസം വെടിഞ്ഞു. നായന്മാരുടെ അക്കാലത്തെ ആ ചാരങ്ങളെ ലംഘിച്ചു ഗുരുപദേശദപാരായുള്ള സത്യധ ർമ്മങ്ങളെ മുൻനിറുത്തി തൻെറ പിതാവിൻെറ ആത്മ ശാന്തിക്കുവേണ്ടിയുള്ള ശേഷക്രിയകളെല്ലാം നടത്തിച്ച തിനാൽ സ്വദേശത്തിനുതന്നെ ഒരു പ്രത്യേകത ഉണ്ടാ കാതിരുന്നില്ലാ.

1076-ാംമാണ്ടു് ഇലയ്ക്കാട്ടുനിന്നും മഞ്ഞപ്ര പാർവ്വ ത്യക്കാരായി സ്ഥലം മാററപ്പെട്ടു. എന്നാൽ ഒരു വ്യാഴ

വട്ടത്തിൽപരം ഗുരൂപദേശദ്വാരാ സാധന അനുഷ്ഠിച്ച തിൻെറ ഫലമായി അതിൽ ഒളിഞ്ഞുകിടന്നിരുന്ന ആദ്ധ്യാത്മികശക്തി ഉണരുകയും ഭൗതികസുഖങ്ങളിൽ വിരക്തനായി ഭവിക്കുകയും ചെയ്തു. അതിനാൽ ഉദ്യോഗകാര്യങ്ങളിൽ ശ്രദ്ധ വളരെ കുറഞ്ഞു. പക്ഷെ അതു ഉപേക്ഷിക്കുന്നതിന്ന് സ്നേഹിതന്മാർ സമ്മതിച്ചിരുന്നില്ലാ.

അവർ കച്ചേരിയിലെ ജോലിക്കു വീഴ്ചവരുത്താതിരിക്കുന്നതിന്നു വേറെ ഒരാളെക്കൂടി ഏർപ്പെടുത്തുകയാണു ചെയ്തതു്. പാർവ്വത്യകാർ എന്ന നിലയിൽ കടലാസ്സ് ഒപ്പിട്ടുകൊടുക്കുക എന്നുള്ള തൊഴിച്ചുള്ള ജോലികൾ എല്ലാം കട്ടങ്ങല്ലൂർ സ്വദേശിയായ പാച്ചുപിള്ള എന്നയാൾ നിർവ്വഹിച്ചുപോന്നു. കരംപിരിവു കാര്യങ്ങളിൽ ശ്രദ്ധ വളരെ കുറഞ്ഞിരുന്നു എങ്കിലും എല്ലാ കർമ്മങ്ങളും ആത്മാർപ്പണമായി കരുതിയതിനാൽ കാര്യങ്ങളിലൊന്നും യാതൊരു വിഘ്നവും വരാതെ നടന്നുപോന്നു. കരം കൊടുക്കാത്തവരുടെ മേൽ നടപടികൾ നടത്തുന്നതും ജപ്തിചെയ്യുന്നതും അവിടുത്തേക്കു ഹിതമായിരുന്നില്ലാ. കരംകൊടുക്കുവാൻ സാധിക്കാതെ വരുന്നവർ അങ്ങുന്നിനെ കണ്ടു പറഞ്ഞാൽ പണംകൊടുത്തില്ലെങ്കിലും രസീതു് എഴുതിക്കൊടുക്കും. തുക ഒടുക്കുവാൻ സാധിക്കാതെ വരുന്ന ഘട്ടത്തിൽ സ്വഭവനത്തിൽപോയി കാരണവരോടു വാങ്ങിച്ചു് തവണ ബാക്കി ഒടുക്കുകയും ഒരു പതിവായിതീൎന്നു. അപ്രകാരമുള്ള കാര്യങ്ങൾ സൂക്ഷ്മമായി മനസ്സിലാക്കികൊണ്ടിരുന്ന മേലുദ്യോഗസ്ഥന്മാർ ഭക്ത

ന്ന യാതൊരുവിധത്തിലുമുള്ള വിഷമതകൾ വരാതെ കഴിവുപോലെ ശ്രദ്ധിച്ചുകൊണ്ടാണിരുന്നതു്. അവിടത്തെ സത്യസന്ധതയും സേവനബുദ്ധിയും മേലുദ്യോഗസ്ഥന്മാർപോലും പരീക്ഷിച്ചറിഞ്ഞിട്ടുള്ളതാണു്.

കുടികളെ യാതൊരുവിധത്തിലും ഉപദ്രവിക്കരുതെന്ന വ്രതത്തോടുകൂടിയിരുന്ന ഗുരുദേവൻെറ അഭിപ്രായങ്ങളോടു് യോജിക്കാത്തതിനാൽ ഒരു കീഴ്ജീവനക്കാരൻ തഹസീൽദാരെകണ്ടു് "അങ്ങന്നി"ൻെറദോഷങ്ങൾ പലതുംപറഞ്ഞു് അവരെ തമ്മിൽപിണക്കി ലാഭം നേടുവാൻ ശ്രമിച്ചു എന്നും തഹസിൽദാർ ആ ആളിനെത്തന്നെ ശിക്ഷിച്ചു എന്നും പറഞ്ഞുകേട്ടിട്ടുണ്ടു്.

മഞ്ഞപ്ര പാർവ്വത്യകാരായി ജോലിയിൽ പ്രവേശിച്ചു് അധികകാലം കഴിയുന്നതിനു മുമ്പു് ആലങ്ങാട്ടേക്കു സ്ഥലം മാററുകയുണ്ടായി. അവിടേയും തൻെറ നിത്യധർമ്മം മുടക്കിയില്ലാ. ഒരു കരയോഗം ഉണ്ടാക്കുകയും ഭജനകൾ നടത്തുകയും ചെയ്തു. ഒരു കൊല്ലത്തിനുശേഷം വീണ്ടും മഞ്ഞപ്രക്കു സ്ഥലംമാററം കിട്ടിയതിനാൽ അത്തവണ ആലങ്ങാട്ടു് ശരിയായ പ്രവർത്തനങ്ങൾ ചെയ്യുവാൻ സാധിച്ചില്ലാ.

ഗുരുദേവൻെറ ഔദ്യോഗിക ജീവിതത്തിലുള്ള എഴുത്തുകുത്തുകളെപ്പററി സാമാന്യബോധമുണ്ടാകുന്ന ഒരു സംഭവം ഇക്കാലത്തു നടന്നിരുന്നു. ആലങ്ങാട്ടേക്കു മാററം കിട്ടിയപ്പോൾ ആലങ്ങാട്ടു താലൂക്കു കച്ചേരി തിരുവാലൂർ നിന്നും ആലുവായ്ക്കു മാററി കഴിഞ്ഞിരുന്നു. താലൂക്കു

കച്ചേരിയുടെ പരിസരങ്ങളിൽ കിടന്നിരുന്ന ഏതാനും ഭൂമി പതിച്ചുകിട്ടുന്നതിന്ന് നാട്ടുകാരിൽ പലരും ശ്രമിക്കുകയുണ്ടായി. എന്നാൽ പാർവ്വത്യകാർ അനുകൂലമായിരുന്നില്ലാ. അദ്ദേഹത്തിൻെറ അഭിപ്രായം അതു് ഒരു പൊതു മേച്ചിൽസ്ഥലമായി സൂക്ഷിക്കണമെന്നായിരുന്നു. എതിർപക്ഷക്കാർ ശക്തിയായി പ്രവർത്തിച്ചുനോക്കിയപ്പോഴാണു് പാർവ്വത്യകാരുടെ സാമർത്ഥ്യം മനസ്സിലാകുന്നതു്. യുക്തിയുക്തമായി രേഖപ്പെടുത്തിയ റിപ്പോർട്ടു് മഹാരാജാവു തിരുമനസ്സിൽനിന്നു് തൃക്കൺപാർത്തു് അനുവദിക്കുകയും ചെയ്തു. അതിനുശേഷവും പലതവണയും പലരും ശ്രമിച്ചിട്ടും ആ സ്ഥലം പതിച്ചെടുക്കുവാൻ സാധിച്ചിട്ടില്ലാ. തിരുവാലൂർ ക്ഷേത്രത്തിനു സമീപമുള്ള ആ ഭൂമി ഇന്നും പൊതുമേച്ചിൽ സ്ഥലമായി കിടക്കുന്നുണ്ടു്.

മഞ്ഞപ്ര പകുതിയിൽ ആദ്യകാലത്തെ ജീവിതം തന്നെ നാട്ടുകാർക്കു ഹൃദ്യമായി തോന്നിയതിനാൽ വീണ്ടും അവിടെതന്നെ ചെന്നതു് അവർക്കു വളരെ പ്രയോജനപ്പെട്ടു. നാട്ടിലുള്ള പ്രധാനപ്പെട്ട കുഡുംബക്കാരെല്ലാം അവിടുത്തെ സഹായികളും സാധുക്കളെല്ലാം ആശ്രിതരുമായി കഴിഞ്ഞുകൂടി.

കച്ചേരിയിലെ ജോലികളെല്ലാം പാച്ചുപിള്ള നിർവ്വഹിച്ചുപോന്നു. അതിനുംപുറമെ കുഡുംബത്തിലെ കാര്യങ്ങൾ നിർവ്വിഘ്നം നടക്കേണ്ടതു് നാട്ടുകാരുടെ ആവശ്യമായിരുന്നു. നാട്ടുകാരുടെ ഗുണത്തിനുവേണ്ടി എന്തുംചെ

യ്യുവാനുള്ള സൗകര്യം കച്ചേരിയിലെ ജോലികൾ വിഷമം കൂടാതെ നടന്നുകൊണ്ടിരുന്നതിനാലുണ്ടായി.

ദേവസ്വം ഡിപ്പാർട്ടുമെൻറിൻെറ വിഭജനം നടക്കുന്നതിനു മുൻപുള്ള കാലത്തു് അതാതു പകുതികളിലുള്ള ക്ഷേത്രങ്ങളുടെ ഭരണവും പാർവ്വത്യകാർ തന്നെയാണു നടത്തിക്കൊണ്ടു പോന്നതു്. മഞ്ചേശ്വര പകുതികച്ചേരിക്കു സമീപമുള്ള കൃഷ്ണസ്വാമി ക്ഷേത്രവും കുറെ വടക്കുമാറിയുള്ള ശിവക്ഷേത്രവും അക്കാലത്താണു പണി കഴിപ്പിച്ചതു്, നിത്യപൂജ, ഉത്സവം,മുതലായവയ്ക്കുള്ള പടിത്തരം വർദ്ധിപ്പിച്ചതും ഗുരുദേവൻെറ ചുമതലയിൽ ഇരിക്കുന്ന കാലത്താണു്. കൃഷ്ണസ്വാമി ക്ഷേത്രത്തിൽ അന്നു് ഏർപ്പെടുത്തിയ അഷ്ടമിരോഹിണി ഉത്സവം ഇന്നും നടന്നുവരുന്നു.

പതിവുള്ള പുരാണപാരായണം ശ്രവിക്കുന്നതിനായി സ്വഗൃഹത്തിൽ രാത്രിയിൽ വന്നുകൊണ്ടിരുന്നവരുടെ കൂട്ടത്തിൽ ചെങ്ങനാട്ടു നടുവിലെ വീട്ടിൽ രാമകൃഷ്ണപിള്ളയെന്നയാൾ പ്രത്യേകം സ്മരണീയനാണു്. അദ്ദേഹത്തിൻെറ നേതൃത്വത്തിലുള്ള പ്രവൎത്തനത്തിൽ രാമഭജനം, ഏകാദശിവായന, കരയോഗം, ഇവയുടെ പ്രവൎത്തനം അവിടെ പല സ്ഥലങ്ങളിലും ആരംഭിച്ചു. രാമകൃഷ്ണപിള്ള പിന്നീടു് സന്യാസം സ്വീകരിച്ചു.

1078-ാമാണ്ടു് മാതാവു് ദേഹവിയോഗം ചെയ്തു. തലേദിവസംവരെ യാതൊരു രോഗവും ഇല്ലാ

തിരുന്ന ആ മാതാവു് തന്റെ പൂർവ്വജന്മസുകൃതത്താലും മററും, സ്വപുത്രൻ രാമൻ പരമഗുരുവിന്റെ ശിഷ്യനായി പരോപകാരതല്പരനായി,യശസ്വിയായിജീവിക്കുന്നു എന്നു് അറിഞ്ഞുകൊണ്ടു് യശശ്ശരീരിണിയായി ഭവിച്ചു. പറമ്പാത്തുഭവനത്തെ കെടാവിളക്കായി ശോഭിച്ചിരുന്ന ആ പുണ്യവതി ഇന്നു് അനേകായിരം ഗുരുഭക്തൎക്കു് ഗുരുമാതാവായി പ്രശോഭിക്കുന്നു.

മാതാവിന്റെശേഷക്രിയകൾ പരമഗുരുവിന്റെനിർദ്ദേശമനുസരിച്ചുള്ള ആചാരപദ്ധതിയിലെ വിധിയനുസരിച്ചു തന്നെനടത്തി. പരമഗുരുതന്നെ എഴുന്നള്ളിയിരുന്നാണു് "സപിണ്ഡി" നടത്തിച്ചതു് എന്നുസ്മരിക്കുമ്പോൾ അവിടുത്തേക്കു ആ ശിഷ്യനോടുണ്ടായിരുന്ന വാത്സല്യം എത്രമാത്രമെന്നു് ഊഹിക്കാവുന്നതാണു്. അത്ഭുതസിദ്ധനായ ആ യതിവര്യന്റെ അന്നത്തെ ആഗമനത്തെ കുറിച്ചു് ആളുകൾ പറയുന്നതു്, എവിടെനിന്നാണു് എഴുന്നള്ളിയതെന്നും എപ്പോഴാണു് എഴുന്നള്ളിയതെന്നും അറിഞ്ഞിരുന്നില്ലാ എന്നാണു്.

ഗുരുദേവൻ മഞ്ഞപ്ര പാർവ്വത്യക്കാരായിരിക്കുമ്പോൾ നടന്ന കാലടിപ്രതിഷ്ഠയെ സംബന്ധിച്ചും ചില വിവരങ്ങൾ പറഞ്ഞുകേട്ടിട്ടുണ്ടു്. അതിൽനിന്നും അവിടുത്തെ ജനസ്വാധീനതയെപ്പററി നമുക്കു് മനസ്സിലാക്കാം. പ്രതിഷ്ഠക്കു നൂററിഒന്നു പറ പാൽ കൊണ്ടു് അഭിഷേകം നടത്തണമെന്നാണു് കല്പന. അത്രയും പാൽ കറന്നു കിട്ടുവാൻതന്നെ വളരെ പ്രയാസമായിരുന്നു. ഭാരവാഹി

യായിരുന്ന പേഷ്കാർ മഞ്ഞപ്ര പാർവ്വത്യകാരെ വിളി ച്ചാണു് ഈ ചുമതല ഏല്പിക്കുന്നതു്. അക്കാലത്തു പ്ര സിദ്ധനായിരുന്ന പന്തപ്പിള്ളിൽ പപ്പുപിള്ള വിചാരി ച്ചാൽ ഈ കാര്യം സാധിക്കുമെന്നു് വിശ്വാസമുള്ളതി നാൽ ഗുരുദേവൻ പന്തപ്പിള്ളിൽ പപ്പുപിള്ളയെ ആള യച്ചുവരുത്തി. പേഷ്ക്കാരുമായി സംസാരിക്കുവാൻ അ വസരമുണ്ടാക്കി. ചില പ്രത്യേക വ്യവസ്ഥകളോടുകൂടി പപ്പുപിള്ള ആ കാര്യം ഭരപ്പെടുകയും, നിർവഹി ക്കുകയും ചെയ്തു. സാധാരണക്കാർക്കു് അടുത്തുനിന്നു് സം സാരിക്കുന്നതിനുപോലും ഭീതി ഉളവാക്കുന്ന പന്തപ്പി ള്ളിൽ പപ്പുപിള്ള ഗുരുദേവന്റെ സൗമ്യമനോഭാവ ത്തിനു് അടിമപ്പെട്ടുപോയിട്ടുണ്ടെന്നു് ഈ അനുഭവം വെളിപ്പെടുത്തുന്നു. ഗുരുദേവൻ മഞ്ഞപ്ര ജോലിയായിരി ക്കുമ്പോൾ തെക്കിനേടത്തു രാമൻപിള്ള പെരുമ്പാവൂർ താലൂക്കുകച്ചേരിയിൽ ജോലിയായിരുന്നു. അദ്ദേഹം താ മസിച്ചിരുന്ന സ്ഥലത്തു് പരമഗുരു പല തവണയും എഴുന്നള്ളുകയും പലദിവസങ്ങളും തുടർച്ചയായി താമ സിക്കുകയും പതിവായിരുന്നു. ഗുരുദേവനും മഞ്ഞപ്രനി ന്നും താലൂക്കുകച്ചേരിയിൽ പോകേണ്ട ആവശ്യങ്ങൾ ഉള്ളപ്പോഴും മററു് അവസരങ്ങളിലും തൃപ്പാദദർശനം ന ടത്തിവന്നു. അക്കാലത്തു ശിഷ്യന്മാരുടെ ആവശ്യാർത്ഥ മാണു് പരമഗുരുവിന്റെ പേരിൽ കോടനാട്ടു് ഏതാ നും സ്ഥലം പതിപ്പിച്ചു് എടുപ്പിക്കുകയും അവിടെ ഒരു ഭജനമഠം പണികഴിപ്പിക്കയും ചെയ്തതു്.

തിരുവിതാംകൂർ ഗവമെന്റിന്റെ പ്രത്യേകാനു

കൂലൃങ്ങളോടുകൂടി ശൃംഗേരിമഠാദ്ധ്യക്ഷൻ കാലടിയിൽ ക്ഷേത്രംപണി തുടങ്ങിയ കാലത്തു് ഗുരുദേവനു് ഔദ്യോഗികനിലയിൽ ആ സ്ഥലങ്ങളിൽ പോകേണ്ടതായി വന്നു. അക്കാലത്താണു് ക്ഷേത്രംപണി സംബന്ധിച്ച പ്രത്യേക ജോലികൾക്കായി നിയമിച്ചിരുന്ന ശങ്കരമേനോൻജഡ്ജിയുമായി പരിചയപ്പെടുവാൻ ഇടയായതു്. പണ്ഡിതനും ഭക്തനുമായ അദ്ദേഹത്തിനു് ഗുരുദേവനുമൊരുമിച്ചു താമസിക്കുന്നതിനും മററും കൂടുതൽ സന്തോഷമായിരുന്നു. പെൻഷൻപററി ജോലിയിൽനിന്നു് എൺപത്തഞ്ചാമാണ്ടു് മീനമാസത്തിൽ പിരിഞ്ഞു, എങ്കിലും ജഡ്ജിയദ്ദേഹവുമൊരുമിച്ചു് രണ്ടുകൊല്ലംകൂടി കാലടിയിൽ താമസിക്കുകയാണുണ്ടായതു്. അക്കാലത്തു് ഭാഗവതവും രാമായണവും മററും വായിച്ചു് അത്ഥം പറഞ്ഞു കേൾപ്പിക്കുകയായിരുന്നു ഗുരുദേവൻെറ പ്രധാനജോലി. അപ്രകാരം 1087 കുംഭമാസം 12-ാംനു- ദ്വാദശിദിവസം പാരണയും കഴിഞ്ഞു് ചാരുകസേരയിൽ കിടന്നു് ജഡ്ജിയദ്ദേഹം, പാരായണം ചെയ്തു് അടുത്തിരുന്ന ഗുരുദേവൻെറ അത്ഥഗർഭങ്ങളായ വ്യാഖ്യാനങ്ങൾ കേട്ടുകൊണ്ടിരിക്കുന്ന അവസരത്തിലാണു് "ഏവം ഭാഗവതം പുരാണമഖിലം ശ്രീകൃഷ്ണലീലാമൃതം" എന്നു പാടിക്കൊണ്ടു കൈകൂപ്പി ധ്യാനനിഷ്ഠനായതു്. അവസാനയാത്ര പറയുന്ന ഭക്തൻെറ അവസ്ഥ മനസ്സിലാക്കിയഗുരുദേവൻ, തലക്കു താങ്ങിക്കൊണ്ടു്, അദ്ദേഹത്തിൻെറ ധമ്മപത്നിയെ വിളിക്കുകയും അവരുടെ കയ്യിലിരുന്നു് ആ പുണ്യാത്മാവു് എന്നന്നേക്കുമായി പരമപദത്തിൽ ലയിക്കുകയും ചെയ്തു.

ഇതോടുകൂടി ഗുരുദേവൻ കാലടിയിലെ താമസം അവസാനിപ്പിച്ച് വടയമ്പാടിക്കുപോന്നു. അന്നു മുതൽ കുഡുംബത്തിലുള്ള താമസസൗകര്യങ്ങൾ പ്രത്യേകം ചെയ്തു. കുഡുംബഭരണം രണ്ടാമത്തെ പുത്രനായ പരമേശ്വരൻ പിള്ളയെ ഏല്പിച്ചു. അതിനു മുമ്പ് കുഡുംബക്ലേശങ്ങൾ മനസ്സിലാക്കേണ്ട പരിതസ്ഥിതി ഉണ്ടായിരുന്നു എങ്കിലും അതോടുകൂടി ആ വക ചിന്തകൾ എല്ലാം ഒന്നോടെ നിലച്ചുപോയി. പൊതുജന സേവനം സജ്ജനസംസർഗ്ഗം ഇവയോടുകൂടി സാധനചതുഷ്ടയസമ്പന്നനായി ഭവിച്ചിട്ടും കർമ്മശരീരത്തിന്റെ പ്രാരബ്ധം, അതു് അനുഭവിച്ചേ തീരൂ. പൊതുജനസേവനൗത്സുക്യതമൂലം പുത്തൻകരിശിനുസമീപമുള്ള മാങ്കുഴി മനക്കൽ ഭരണകാര്യോപദേഷ്ടാവായി ഒരു ചുമതലവഹിക്കേണ്ടിവന്നു. അതും അവിടുത്തേക്കു ബന്ധമില്ലാത്ത ഒരു ബന്ധമായി കുറച്ചുകാലം കഴിഞ്ഞു എന്നു മാത്രമേയുള്ളൂ.

ഇക്കാലത്തു് സതീർത്ഥ്യനും സഖാവും ഭാഗിനേയിയുടെ ഭർത്താവുമായ തെക്കിനേടത്തു രാമൻ പിള്ളയും അനാരോഗ്യതമൂലം ജോലിയിൽനിന്നു് അവധി എടുത്തു് വീട്ടിൽ വന്നു താമസം തുടങ്ങി. അതു് രണ്ടുപേർക്കും വളരെ സന്തോഷകരമായിത്തീർന്നു.

അവരിരുവരുടേയും അപാരമായ അനുഗ്രഹബലത്താലാണു് അന്നു് കിഴക്കംഭാഗത്തു "മനക്കലെ കൃഷി കാര്യസ്ഥനായിരുന്ന പുലവത്തിൽ കേശവൻ കർത്താവു്, ശ്രീഭക്താനന്ദസ്വാമികളായി ഇന്നു് സനാതനധർമ്മിക

ളുടെ ആരാധനാപുരുഷനായിതീൎന്നിട്ടുള്ളതു്. നിത്യവും തത്വോപദേശങ്ങൾ കേൾക്കുന്നതിനായി പറമ്പാത്തു മഠത്തിൽ രാത്രിയിൽ ചെന്നുചേരാറുള്ള പുലവത്തിൽ കേശവൻ കൎത്താവിനെ, അനുഗ്രഹവചസ്സുകളാൽ സന്തോഷിപ്പിച്ചും, ധൎമ്മശാസനയിൽ ശിക്ഷിച്ചു്മന്ത്രോപദേശങ്ങളാൽ രക്ഷിച്ചും വന്നു.

ചെറുപ്പത്തിൽ ദേവീഭക്തനായിതീൎന്നിരുന്ന ആ യുവാവിൻെറ വാസനാബലം കുതിരക്ക കടിഞ്ഞാൺ എന്നവിധം പിടിച്ചു് നേർവഴിക്ക നയിച്ചുകൊണ്ടിരുന്നതിനാലാണു്, പാലക്കോട്ടാശ്രമത്തിൽ വച്ചു് അനേകകാലം ഋഷിയായി പൂജിക്കുന്നതിന്നും സാധിച്ചതു്.

അന്നൊരിക്കൽ പരമഗുരുവിൻെറ തിരുമടിയിലിരുന്നു തത്വോപദേശങ്ങൾ കേട്ടുകൊണ്ടിരുന്ന യുവാവിൻെറ സാന്നിദ്ധ്യത്തിൽ ശ്രീരാമാനന്ദമഹൽ ഗുരുദേവൻ തിരുവടികളോടുചോദിച്ചതാണു് ആശ്രമങ്ങൾ ഉണ്ടാകുവാനും വളരുവാനും മാൎഗ്ഗമെന്തെന്നു്. "ഈ സാത്വീകൻ കൎത്താവു വളരുമ്പോൾ ആശ്രമങ്ങൾ ഉയൎത്തിക്കൊള്ളും" എന്നാണു് തിരുവടികളുടെ കല്പന. ആ മഹദ്വചനം ഇന്നു് എല്ലാവൎക്കുംഅനുഭവമായി. 92-ാമാണ്ടുവരെ ഗുരുദേവൻ വടയാമ്പാടിയിൽ വിശ്രമിച്ചുവന്നു. കുഡുംബത്തിലെ വാസം തൻെറ നിഷ്ഠകൾക്ക മതിയാകുന്നില്ലന്നു തോന്നിയതിനാൽ ഒരു കൊല്ലക്കാലം ദേശാടനം ചെയ്തിട്ടുണ്ടു്. അക്കാലത്തു് ഏതാനും മാസം അമ്പലപ്പുഴ തകഴിക്ഷേത്രത്തിൽ ഭജനമിരുന്നിട്ടുള്ളതായും

കുറേകാലം പരമഗുരുവുമൊരുമിച്ചു സഞ്ചരിച്ചിരുന്നതായും അറിയുന്നു. ആ സഞ്ചാരവേളയിൽ കോടനാട്ടു ഭജനമഠത്തിൽ വച്ചു് പരമഗുരു "രാമാനന്ദൻ" എന്ന ദീക്ഷാനാമത്തോടുകൂടി സന്യാസം കൊടുത്തു് അനുഗ്രഹിച്ചു. അന്നുമുതൽ പറമ്പാത്തു രാമൻപിള്ള രാമാനന്ദതീർത്ഥപാദരായി അറിഞ്ഞുതുടങ്ങി.

ഏറെ നാളായി പിതാവിനെ കാണാതെ മക്കളും ഭർത്താവിനെ കാണാതെ ഭാര്യയും അമ്മാവനെ കാണാതെ മരുമക്കളും വ്യസനിച്ചു് കഴിഞ്ഞുകൂടുമ്പോൾ 92-ാമാണ്ടു് അവസാനത്തിൽ ഒരുദിവസം രുദ്രാക്ഷധാരിയായി, കമണ്ഡലവും കയ്യിലേന്തി ഒരു സന്യാസിയായി, തിരുവാല്ലൂർ ക്ഷേത്രസന്നിധിയിൽ വച്ചാണു് ബന്ധുക്കൾ കാണുന്നതു്.

സന്യാസം സ്വീകരിച്ചതിനുശേഷം തന്റെ മുഴുവൻ സമയവും സമുദായസേവനത്തിനും ആദ്ധ്യാത്മിക പ്രവർത്തനങ്ങൾക്കുമായി ഉപയോഗിച്ചു. തിരുവാല്ലൂർ കുറച്ചുകാലം താമസിച്ചതിനിടക്കു് അവിടെ നാട്ടുകാരുടെ വകയായി ഒരു ഭജനമഠം ഉണ്ടാക്കുവാൻ ശ്രമിച്ചു. ആദ്യമായി ഒരു കരയോഗം ഉണ്ടാക്കുകയാണു ചെയ്തതു് കരയോഗത്തിന്റെ ആഭിമുഖ്യത്തിൽ ഏകാദശി ഭജനയും ഒന്നാം തീയതികൂട്ടവും ആരംഭിച്ചു നടത്തിവന്നു. കപ്പച്ചേരിൽ എന്ന വീട്ടുകാരുടെ ഒരു കെട്ടിടമാണു് ആദ്യം ഭജനമഠം ആയി ഉപയോഗിച്ചതു്. അവിടെ വൈഷ്ണവപ്രതിഷ്ഠ താല്ക്കാലികമായി നിർവ

ഹിച്ചു് ചെറുപ്പക്കാരായ ചിലരെ പൂജ പഠിപ്പിച്ചു് പൂജാതികാര്യങ്ങൾ നടത്തുകയും ചെയ്തു. എന്നാൽ അക്കാലത്തു് ഒരുസ്ഥലത്തും സ്ഥിരമായ താമസം ഉണ്ടായിരുന്നില്ലാ. പല സ്ഥലങ്ങളിലും സഞ്ചരിച്ചു് ഭജനകൾ നടത്തുക പതിവായിരുന്നു. സംഗീതത്തിലുള്ള വാസനയും പുരാണം വായിച്ചു് അർത്ഥം പറയുന്നതിനുള്ള സാമർത്ഥ്യവും ഈ പ്രസ്ഥാനത്തിനു മാററുകൂട്ടിയതേയുള്ളു. വടയമ്പാടിയിൽ പോകുമ്പോളെല്ലാം പാലക്കോട്ടുപോയി ശിഷ്യനെ കാണുകയും ചിലപ്പോൾ കുറെദിവസം തുടർച്ചയായി താമസിച്ചു് ഉപദേശങ്ങൾ കൊടുക്കുകയും ചെയ്തുവന്നു.

ഈ കാലഘട്ടത്തിൽ തെക്കിനേടത്തു രാമൻപിള്ള പള്ളിപ്രത്തുമനയ്ക്കൽ ജോലിയായതിനാൽ അവിടെ പോയി താമസിക്കുകയും പതിവുണ്ടു്. ശ്രീ ചട്ടമ്പി സ്വാമി തിരുവടികളും അവിടെ പോയി താമസിച്ചു് തന്റേ ശിഷ്യന്മാൎക്കു് ഉപദേശങ്ങൾ നല്കിവന്നു. ഇപ്രകാരം സാധനചെയ്തും സേവനം അനുഷ്ഠിച്ചും താമസിച്ചിരുന്നകാലത്തു് തെക്കെ ഐരാപുരത്തു് കുറച്ചുകാലം സ്ഥിരമായി താമസിച്ചു് അർഹരായ പലൎക്കും ആദ്ധ്യാത്മീകോപദേശങ്ങൾ നല്കിവന്നു. ഭക്തന്മാരായി പലരും കൂടെതന്നെ സഞ്ചരിക്കാറുണ്ടായിരുന്നു. അവരിൽ എല്ലാം ശ്രേഷ്ഠൻ അവിടുത്തെ അനുഗ്രഹശക്തിക്കു പാത്രവാനായി 98-ാമാണ്ടു് ദീക്ഷാനാമമുദ്രയോടുകൂടി സന്യാസം സ്വീകരിച്ച ഭക്താനന്ദസ്വാമികൾ ആണു്. ആ ഉത്തമശിഷ്യനെ ലഭിച്ചതിനുശേഷം

താൻ ചെയ്യേണ്ട കർത്തവ്യങ്ങളെല്ലാം ശിഷ്യനെ കൊണ്ടുതന്നെ ചെയ്യിച്ചുവന്നു.

ശ്രീഭക്താനന്ദമഹൽ ഗുരുദേവൻ അതിനുശേഷം അനുഷ്ഠിച്ചിട്ടുള്ള ത്യാഗത്തിൻേറയും സേവനത്തിൻേറയും ഫലങ്ങളെല്ലാം ശ്രീരാമാനന്ദമഹൽ ഗുരുദേവൻെറ അനുഗ്രഹഫലങ്ങളാണ്. ഗുരുവിൻെറ ഇച്ഛക്ക് അല്പംപോലും കുറവുവരാതെ ശുശ്രൂഷിച്ചും അനുഷ്ഠിച്ചും അവിടുന്നു തൃപ്തനായി.

104-ാമാണ്ടു വരെ ശിഷ്യരുമൊരുമിച്ച് പല സ്ഥലങ്ങളിലും സഞ്ചരിക്കുകയും ഭജനകൾ ആശ്രമപ്രതിഷ്ഠകൾ മുതലായവ നടത്തുകയും ചെയ്തു് പരമഗുരുവിൻെറ ഇച്ഛയിൽക്കൂടി കുലോദ്ധാരണത്തിനുവേണ്ടി സ്വധർമ്മം അനുഷ്ഠിക്കുകയും ചെയ്തു. 104-ാമാണ്ടു മുതൽ അവിടുത്തെ നയനേന്ദ്രിയങ്ങൾക്കു സൂക്ഷ്മത കുറഞ്ഞുതുടങ്ങി. തിമിരമാണു രോഗമെന്നും അതു കീറികളഞ്ഞാൽ ഭേദപ്പെടുമെന്നും പലരും അഭിപ്രായപ്പെട്ടു എങ്കിലും അതിന്നു് അനുകൂലിച്ചില്ലാ ഇതിനിടക്കു തിരുവാലൂരുണ്ടായിരുന്ന ഭജനമഠം ക്ഷേത്രത്തിനു സമീപത്തേക്കു മാററുകയും അവിടെ ശിഷ്യനെകൊണ്ടു പ്രതിഷ്ഠ നടത്തിക്കുകയും ചെയ്തു. കണ്ണിനു് സൂക്ഷ്മം കുറഞ്ഞതിനാൽ 106-ാമാണ്ടു മുതൽ ഏകദേശം നാലുകൊല്ലത്തോളം ആ ഭജനമഠത്തിലാണ് ഗുരുദേവൻ വിശ്രമിച്ചുപോന്നതു്. ശിഷ്യൻെറ പ്രത്യേക ശ്രദ്ധയിൽ ആൾ താമസിപ്പിച്ചു് ശുശ്രൂഷിച്ചു

വന്നു. 110-മാണ്ടു മുതൽ പാലക്കോട്ടാശ്രമത്തിൽ വിശ്രമിച്ചു. 128-ാമാണ്ടു 100 തിരുവയസ്സുതികയുന്ന ജന്മദിനം പരമഗുരു ചട്ടമ്പിസ്വാമി തിരുവടികളുടെ മറെറാരു ശിഷ്യനായ ശ്രീവിജയാനന്ദസ്വാമി തൃപ്പാദങ്ങളുടെ വിശിഷ്ടമായ ഗുരുപൂജാസമാർപ്പണത്തോടുകൂടി ആഘോഷിക്കപ്പെട്ടു.

## സ്വഭാവം.

ഏസ്വകായനായ മഹൽ ഗുരുദേവൻെറ ഒതുങ്ങിയ ശരീരവും എപ്പോഴും പ്രസന്നമായി ശോഭിച്ചിരുന്ന തിരുമുഖവും കാണുന്നവക്ക് ഒരു കൊച്ചുകുട്ടിയെപോലുള്ള സ്നേഹവാത്സല്യങ്ങൾ ഉദിക്കുമായിരുന്നു. അവിടുത്തെ കർണ്ണാനന്ദകരമായ സ്വരവും യുക്തിപൂർവമുള്ള സംസാരങ്ങളും കേട്ടാൽ ആ തിരുമുമ്പിൽ ആരും തലകുനിച്ചുപോരും. സംസ്കൃതം, തമിഴ്, മലയാളം ഈ ഭാഷകളിലുണ്ടായിരുന്ന അസാമാന്യമായ ജ്ഞാനം അവിടുത്തെ ജ്ഞാനഭണ്ഡാഗാരത്തിൻെറ ആഴം എത്രമാത്രമെന്ന് നിർണ്ണയിക്കുവാൻ സാദ്ധ്യമല്ലാത്തവിധം വിപുലമായിരുന്നു. നവീനമായ ആശയങ്ങൾ പുരാണങ്ങളുടെ അത്ഥം പറയുന്നതോടുകൂടി പുറത്തുവന്നുകൊണ്ടിരുന്നതിനാൽ അതു് ആസ്വദിക്കാൻ സമീപിക്കുന്നവരെ ആദ്ധ്യാത്മികവലയത്തിനകത്താക്കുന്നതിന്നു് അവിടുത്തേക്കു സാധിച്ചിരുന്നു. അവിടുത്തെ സംഭാഷണം വളരെ സൗമ്യമെങ്കിലും എഴുത്തുകൾ എത്രയും ഗംഭീരമായിരുന്നു എന്നു കാണാവുന്നതാണ്. ഏതു നിയമജ്ഞനും

തലകുനിക്കത്തക്കവിധം ന്യായാനുസൃതവും അഖണ്ഡ്യവു മായ രേഖകളാണു് ഉദ്യോഗജീവിതത്തിൽ കർത്തവ്യ നിർവഹണത്തിനായി അവിടുന്നു് ഉപയോഗിച്ചിട്ടുള്ളതു്. ഏതു ചോദ്യത്തിനും പെട്ടെന്നു മറുപടി പറയുക എന്ന ദോഷം അവിടുത്തെ അല്പംപോലും ബാധിച്ചിരുന്നില്ലാ. വളരെ ബുദ്ധിപൂർവ്വം ആലോചിച്ചതിനു ശേഷമേ ഏതു കാര്യത്തിലും ഇടപെടുകയൊ ഏതൊരു ചോദ്യത്തിനും മറുപടിപറയുകയോ ചെയ്തിട്ടുള്ളു. ഒരിക്കൽ നിശ്ചയിക്കുന്ന കാര്യം പിന്നീടു ആരായാലും മാററാത്തവിധം ഉറപ്പിക്കത്തക്ക സ്ഥിരബുദ്ധിയും വൈരാഗ്യനിഷ്ഠയും സമ്പാദിച്ചിരുന്നു.

ജന്മസിദ്ധമായ വാസനകളാൽ വളർന്നുവന്ന ഈ വിധ സൽഗുണങ്ങൾകൊണ്ടു് ആദ്ധ്യാത്മികചിന്തയിൽ ഉള്ള വാസന വളരുകയും. സത്ഗുരുലാഭത്താൽ അതു പുഷ്ടിക്കുകയും ചെയ്തിരുന്നു. സത്യം ലംഘിക്കേണ്ട ഒരാവശ്യം ഒരു ശതാബ്ദക്കാലത്തെ ജീവിതത്തിനിടയിൽ ഉണ്ടായിട്ടില്ലാ, എന്നു് അവിടുന്നുതന്നെ കല്പിച്ചിരുന്നതു് ഒട്ടും അതിശയോക്തിയല്ലാ. നിഷ്കളങ്കനായ ആ ഭക്തൻ നിത്യം ചന്ദനക്കുറി തൊടുകയും ഭസ്മം ദേഹമാസകലം പൂശുകയും പതിവായിരുന്നു. ഒരു ചെറിയ മുണ്ടുടുത്തു് വേറൊരു മുണ്ടു പുതക്കുകയെന്നതു് ആയിരുന്നു ഏററവും ഉയർന്നതോതിലുള്ള വസ്ത്രധാരണം ജീവിതം ഏററവും ഒതുങ്ങിയതോതിൽ തന്നെ അവസാനകാലം വരെ അവിടുന്നു നയിച്ചുവന്നു. യാതൊന്നും തനിക്കാവശ്യമായി കല്പിച്ചു കേൾക്കാറില്ലാ.



ശ്രീ വിജയാനന്ദസ്വാമി തിരുവടികൾ,
ശ്രീ രാമാനന്ദ മഹൽഗുരുദേവൻ,
ശ്രീ ഭക്താനന്ദസ്വാമി തിരുവടികൾ.

എന്തെങ്കിലും കൊടുത്താൽ അതു ഭക്ഷിക്കും എന്നതന്നെ യല്ലാ സാത്വികമല്ലാത്ത ആഹാരത്തിൽ അവിടുത്തേക്ക് യാതൊരു പ്രതിപത്തിയുമുണ്ടായിരുന്നില്ലാ.

ജീവിതം ക്ലേശമാണെന്ന വിചാരം അവിടുത്തേക്കില്ലായിരുന്നു. അതിൽക്കൂടുതൽ പ്രതിപത്തിയും ഭാവിച്ചിരുന്നില്ലാ. രോഗം വന്നാൽ ചികിത്സിക്കുന്നതു് അവിടുത്തേക്കു ഹിതമല്ലായിരുന്നു. എപ്പോഴും തന്റെ സകലകഴിവുകളും പരോപകാരാർത്ഥം ചില വാക്കുന്നതിനാണു് ഇഷ്ടമുണ്ടായിരുന്നതു്. ഒരിക്കൽ ഒരു രോഗമുണ്ടായി, കാണിക്കുവാൻ വിളിച്ചുകൊണ്ടു വന്ന വൈദ്യനെ ഉപദേശിച്ചതു് ഇങ്ങനെയാണു് "............അവിടെ സുഖമില്ലാതെകിടക്കുന്ന സ്വാമിക്കാണു് ചികിത്സ ചെയ്യേണ്ടതു്. പാവം അതിനാരും ഇല്ലല്ലോ." തന്നെ മറന്നും അന്യരെ സ്നേഹിച്ചുകൊണ്ടിരുന്ന അവിടുത്തേക്കു് ഈ മാതിരിയുള്ള ആശയങ്ങൾ വിരളമല്ലാ. എന്നാൽ അതേസമയത്തു് തന്നോടു ലൗകികമായി ബന്ധിച്ചിട്ടുള്ളവരിൽ നിന്നും തന്റെ ആത്മലാഭത്തിനുവേണ്ടി വളരെ അകന്നാണു അവിടുന്നു നിന്നതു്.

ഔദ്യോഗിക ജീവിതത്തിൽ അനേകം സ്വത്തുക്കൾ സമ്പാദിക്കുവാൻ സൗകര്യമുണ്ടായിരുന്നപ്പോഴും താൻചെയ്യുന്ന സേവനത്തിനു് ഗവൺമെന്റിൽനിന്നു മാത്രമേ പ്രതിഫലം വാങ്ങിയിരുന്നുള്ളു. കുഡുംബാവശ്യങ്ങൾക്കപോലും എന്തെങ്കിലും താനറിയാതെയെങ്കി

ല്യം സഹായിക്കുന്നവരെ യഥാൎത്ഥത്തിൽ അദ്ദേഹം സ്നേഹിച്ചിരുന്നില്ലാ. ധനപരമായോ മററുതരത്തിലോ തന്നെ ആശ്രയിക്കുന്ന ആരേയും വൃഥാ മടക്കിഅയക്കുന്നതു് ഇഷ്ടമുള്ള കാൎയ്യമല്ലായിരുന്നു. ഗൃഹസ്ഥനായിരിക്കുമ്പോഴും ആശ്രമത്തിൽ ഇരിക്കുമ്പോഴും ആരെങ്കിലും വന്നാൽ ആദ്യം അവിടുത്തെ കുശലപ്രശ്നം ആഹാരം കഴിച്ചോ? എന്തുകഴിച്ചു? എന്നുള്ളതാണു്. പുതിയതായി ആരെങ്കിലും കാണ്മാൻ ചെല്ലുകയാണെങ്കിൽ കുശലപ്രശ്നങ്ങൾക്കിടയിൽ അവരുടെ ജന്മനക്ഷത്രം ചോദിച്ചറിയുകയും ഭാവിഫലങ്ങളും ദോഷപരിഹാരങ്ങളും പറഞ്ഞുകൊടുക്കുകയും സാധാരണയായി കണ്ടിട്ടുണ്ടു്. എത്ര വലിയ ദുസ്തരക്കാരേയും സൽസ്വഭാവികളാക്കാൻ സംസൎഗ്ഗത്താലും സംഭാഷണത്താലും അവിടുത്തേക്കു യാതൊരു വിഷമവും ഇല്ലായിരുന്നു.

എത്രമാത്രം ക്രോധത്തോടുകൂടി അങ്ങോട്ടു സംസാരിച്ചാലും ഭാവിച്ചാലും ഉപദ്രവിച്ചാലും ആ സ്ഥിരചിത്തനു് യാതൊരു ഇളക്കവും കാണാറില്ലാ. അടിയുറച്ചുകിടക്കുന്ന ആദ്ധ്യാത്മികതത്വങ്ങളായിരിക്കും അവിടുന്നു നൾകുന്ന മറുപടികൾ. സഹിക്കേണ്ടതെല്ലാം തന്റെ പ്രാരബ്ധമാണെന്നു് പുഞ്ചിരിയോടുകൂടി പറയുകയും ചെയ്യും. ചെറുപ്രാണികൾപോലും അവിടുത്തെ തിരുവിഗ്രഹത്തിൽ യഥേഷ്ടം വിഹരിക്കുമെങ്കിലും ഉപദ്രവിച്ചു് വിഷമമുണ്ടെന്നു് പറഞ്ഞുകേൾക്കാറില്ലാ. ആരേയും ശാസിക്കുന്നതു വളരെ സൌമ്യമായിട്ടായിരിക്കും. യുക്തിപൂൎവ്വം ഓരോരുത്തരുടേയും ശരിയും തെ

റവും ബോദ്ധ്യപ്പെട്ടത്തികൊടുക്കുവാൻ അവിടുത്തേക്കു പാടവമുണ്ട്. അതിഥിസൽക്കാരത്തെപോലെ സാധുപൂജയും നിർബന്ധമുള്ള കാര്യമാണ്. സന്യാസിമാർ എവിടെ ഉണ്ടെന്നറിഞ്ഞാലും അവിടെച്ചെന്നു കാണുവാൻ ശ്രമിച്ചിരുന്നതിൽ നിന്നു് സജ്ജനസംസർഗ്ഗത്തിനുള്ള സന്തോഷം വളരെ കൂടുതലായിരുന്നെന്നും മനസ്സിലാക്കാം. ഇവ്വിധം പല സൽഗുണങ്ങളുടേയും വിളനിലമെന്നോണം ശോഭിച്ചിരുന്ന ഗുരുദേവൻെറ അനുഗ്രഹശക്തിയാണ് ശ്രീ ഭക്താനന്ദമഹൽ ഗുരുദേവൻെറ ആധാരശക്തി.

## ശ്രീഭക്താനന്ദമഹൽഗുരു

ഒരു ദീപത്തിൻെറ പ്രഭ നിർമ്മലമായ സ്ഫടികത്തിൽതട്ടി പ്രകാശിച്ചാൽ വളരെ മടങ്ങു പ്രകാശം പരത്തുന്നതുപോലെ ഒരു മഹൽഗുരുവിൽ നിന്നും ലഭിക്കുന്ന ആത്മജ്ഞാനപ്രകാശം ഒരു ശിഷ്യനിൽകൂടി പ്രതിഫലിക്കുമ്പോഴാണ് ഗുരുവിൻെറ മഹത്വം ലോകക്കനുഭവപ്പെടുന്നതു്. തോടകാചാര്യൻെറ ആത്മജ്ഞാനം ശ്രീശങ്കരനിൽകൂടി ലോകർ ധരിച്ചതുപോലേയും ശ്രീരാമകൃഷ്ണദേവൻെറ മഹിമ വിവേകാനന്ദസ്വാമികൾ ലോകം ചുററിസഞ്ചരിച്ചു പ്രചരിപ്പിച്ചതുപോലേയും മലയക്ഷത്രീയ കുലാചാര്യനെന്ന അപരനാമത്തിനു് അർഹനായ വിദ്യാധിരാജപരമഭട്ടാര ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ജ്ഞാനഭണ്ഡാഗാരം തുറന്നുകൊടുത്തതു് ശ്രീനാരായണഗുരുസ്വാമികൾക്കും ശ്രീനീലകണ്ഠതീർഥ

പാദസ്വാമികൾക്കും തീർത്ഥപാദപരമഹംസ സ്വാമികൾക്കും മററും ആണ്.

കാലാനുസൃതമായ വർണ്ണാശ്രമധർമ്മപരിപാലന ക്രമം ലോകത്തിനു ബോദ്ധ്യപ്പെടുത്തികൊടുപ്പാൻ പാരമ്പര്യ ശിക്ഷിച്ചുവളർത്തിയ കുലോത്തംസമാണ് ശ്രീരാമാനന്ദമഹൽഗുരുദേവൻ. അവിടുന്നുതന്നെ മാതൃകാപരമായ രീതിയിൽ ലോകത്തിനു ബോദ്ധ്യപ്പെടുത്തി കൊടുത്തു. എങ്കിലും ആ മാർഗ്ഗത്തിൽക്കൂടി പുരുഷാർത്ഥസിദ്ധിയിലേക്ക് മനുഷ്യാത്മാക്കളെ ഉദ്ധരിക്കുവാൻ സമ്പാദിച്ച സന്താനമാണ് ശ്രീഭക്താനന്ദമഹൽഗുരുദേവൻ. വൈക്കത്തപ്പന്റെ പ്രത്യേകാനുഗ്രഹത്താൽ വെങ്കിടകരയിൽ പുലവത്തിൽ കുഞ്ചികുഞ്ഞമ്മയെ മാതൃപദത്തിൽ അവരോധിച്ച് 1060-ാമാണ്ടുകുംഭമാസം ചിത്തിര നക്ഷത്രത്തിൽ ഭൂജാതനായതാണ് പുലവത്തിൽ കേശവൻ കർത്താവ്. അവിടുത്തെ പിതാവ് അഷ്ടഗൃഹത്തിൽ ആഢ്യബ്രാഹ്മണശ്രേഷ്ഠനായിരുന്ന കിഴക്കുംഭാഗത്തുമനയ്ക്കൽ ഗോദൻ പുരുഷോത്തമൻ നമ്പൂതിരിപ്പാടാണ്. ജന്മനാതന്നെ ബ്രാഹ്മണാംശമായി ജനിച്ച ആ ശിശുവിനെ പ്രസവിച്ച് അല്പദിവസത്തിനകം പിതൃഭവനത്തിൽ കൊണ്ടുചെന്നപ്പോൾ ശാസ്ത്രജ്ഞയായ അവിടുത്തെ ഒരു അന്തർജ്ജനം കുട്ടി രാജപദവിയിലോ സർവ്വസംഗപരിത്യാഗിയായ സന്യാസപദത്തിലോ എത്തുമെന്നു പ്രവചിച്ചതു് അക്ഷരംപ്രതി സ്മരണീയമാണ്. മനയ്ക്കലെ അല്പമായ സാമ്പത്തികസഹാ

യമൊഴിച്ചാൽ മുഴുത്ത ദാരിദ്രത്തിൽ ജനിച്ച ഈ ശിശുവിനു് മൂന്നു സഹോദരന്മാരും മൂന്നു സഹോദരികളുമുണ്ടായിരുന്നു.

സാത്വീകപ്രഭാപൂരം വിളങ്ങിയിരുന്ന ശിശു ബാല്യത്തിൽതന്നെ മനയ്ക്കലെ എല്ലാ അംഗങ്ങളുടേയും വാത്സല്യഭാജനമായിരുന്നു. കുട്ടി അഛൻതമ്പുരാൻ തിരുമനസ്സിലെ പ്രത്യേക ശിക്ഷണത്തിൽ അധികസമയവും മനയ്ക്കൽതന്നെ വളന്നു. ബ്രാഹ്മമുഹൂത്തത്തിൽതന്നെ ഉണന്നു് സ്നാനാദികൾ കഴിഞ്ഞു് അഛൻതമ്പുരാൻ വരുമ്പോൾ ബാലനായ മകൻ ആൽത്തറയിൽ ധ്യാനനിഷ്ഠനായി ഇരിക്കുന്നതു പലപ്പോഴും കണ്ടു് കൃതാത്ഥനാകാറുണ്ടു്. ധനസ്ഥിതിയുടെ അഭാവംമൂലം മാതാവിനു മകനെകുടിപള്ളിക്കൂടത്തിൽ അയച്ചു് വിദ്യാഭ്യാസം ചെയ്യിക്കാനല്ലാതെ കൂടുതൽ വിദ്യാസമ്പന്നനാക്കുവാൻ അക്കാലത്തു സാധിച്ചിരുന്നില്ല. അതിനുശേഷം ആ ബാലനു് ജീവസന്ധാരണത്തിൻ കിട്ടിയ ജോലി മനയ്ക്കലെ കൃഷിചുമതലയാണു്

പ്രകൃത്യാ കമ്മധീരനായ അദ്ദേഹം ഒരു ദിവസം സ്വകൃത്യനിർവഹണത്തിനായി മലകളിൽപോയിട്ടു് തിരിച്ചുവരിക ഉണ്ടായില്ലാ. പിറേറന്നാൾ മുതൽ ബാലനെ അന്വേഷിച്ചുതുടങ്ങിയെങ്കിലും ഏഴാം ദിവസമാണു് കാടിനകത്തു് ധ്യാനനിഷ്ഠനായി ഇരിക്കുന്നതു് കാണുവാൻ സാധിച്ചതു്. ആന്തരാത്മാവിലുള്ള ഈ ആ

ദ്ധ്യാത്മികപ്രചോദനം കൃത്യനിഷ്ഠകളാലും ബ്രാഹ്മണ സംസർഗ്ഗത്താലും വളർന്നുകൊണ്ടുതന്നെ ഇരുന്നു.

അഛൻതമ്പുരാനും മററും ഒരുമിച്ച് പല സ്ഥല ങ്ങളിലും യാത്രചെയ്ത കൂട്ടത്തിൽ പല പണ്ഡിതന്മാരു മായും തപോനിഷ്ഠന്മാരുമായും അവിടുത്തേക്ക സംസ ർഗ്ഗം ചെയ്യുവാനും ആശയങ്ങൾ ഗ്രഹിക്കുവാനും ഭാ ഗ്യം സിദ്ധിച്ചിരുന്നു. ആകൂട്ടത്തിൽ കടത്തനാട്ടുപോ യി കുറേക്കാലം കായികാഭ്യാസവും പരിശീലിച്ചു. കയ്യും മെയ്യും സ്വാധീനം വരുത്തിയ ആ പരിശീല നം ലൗകികജീവിതകാലത്തേക്കാൾ കൂടുതൽ ആദ്ധ്യാ ത്മികജീവിതനിഷ്ഠയിലാണ് അവിടുത്തേക്ക പ്രയോജ നപ്പെട്ടുകൊണ്ടിരിക്കുന്നതു്.

യുവാവായിതീൎന്നതോടുകൂടി മനയ്ക്കലെ കൃഷികാ ര്യത്തിൽനിന്നും ഉയൎന്ന് ക്രമേണ അവിടുത്തെ സമസ്ത കാര്യാന്വേഷണത്തിലും ഉററവിശ്വാസിയായിത്തീൎന്ന ഭരണകാര്യങ്ങളിൽ, ഇല്ലം തന്റെ സ്വന്തഭവനം എന്ന നിലയിൽ നിർവഹിച്ചുകൊണ്ടുപോന്ന യുവാവ് തമ്പു രാക്കന്മാൎക്ക് വിശ്വസനീയനായി ഭവിച്ചതിൽ അത്ഭുത പ്പെടുവാനില്ലല്ലോ. കൎമ്മധീരനായ ആ യുവാവിന്റെ ഭരണനൈപുണ്യത്താൽ ആ പുണ്യഭവനം ഉത്തരോത്ത രം അഭിവൃദ്ധിപ്രാപിച്ചിരുന്നു.

ഈ കാലങ്ങളിലെല്ലാം തന്റെ ആദ്ധ്യാത്മികനി ഷ്ഠകൾക്ക കുറവുവരുത്താതെ അഛൻതമ്പുരാന്റെ ഉപ

ദേശങ്ങളിൽക്കൂടി ജീവിച്ചുപോന്ന അവിടുന്ന് കാരണ വന്മാരുടെ നിർബന്ധശാസനക്ക വശംവദനായി ഗൃഹസ്ഥാശ്രമം സ്വീകരിക്കേണ്ടതായി വന്നു. എങ്കിലും തന്റെ വൈരാഗ്യനിഷ്ഠകൾക്ക കുറവുവന്നിരുന്നില്ലാ.

ഗൃഹസ്ഥാശ്രമിയായി, മനയ്ക്കലെ ഭരണക്കാരനായി, നാട്ടുകാര്യസ്ഥനായി, എല്ലാവിധ പ്രാഭവങ്ങളോടും കൂടി കർത്താവെജമാനനായി ജീവിക്കുന്ന കാലത്താണ് അവിടുത്തേക്ക മഹൽഗുരുലാഭത്തിന ഭാഗ്യമുണ്ടായത്.

പെൻഷൻപററി വീട്ടിൽ താമസിക്കുന്ന പറമ്പാത്തു പാർവത്യകാരങ്ങന്നിനെ തന്റെ സഞ്ചാരവേളയിൽ പരിചയപ്പെട്ടിരുന്നു. രസകരമായ സംഭാഷണങ്ങളാൽ അവർ തമ്മിൽ ആകർഷിക്കപ്പെട്ടു. യുവാവിന്ന സാത്വീകവാസന വളർത്തുവാനുള്ള ആനുകൂല്യങ്ങൾ ബ്രാഹ്മണകുഡുംബത്തിലെ ജീവിതംകൊണ്ടും മററും ലഭിച്ചുകൊണ്ടിരുന്നതിനാൽ സന്യാസിമാരെ കാണുന്നതിൽ വളരെ സന്തോഷമുണ്ടായിരുന്നു. അക്കാലത്തു് ഒരിക്കൽ ചട്ടമ്പിസ്വാമി തിരുവടികൾ പറമ്പാത്തും തെക്കിനേടത്തും വന്നുതാമസിക്കുന്നുണ്ടെന്നു കേൾക്കുവാനിടയായി. അദ്ദേഹത്തെ കാണുന്നതിനുള്ള ആഗ്രഹമാണ് പറമ്പാത്തുമഠത്തിൽ പോകുന്നതിനുള്ള പ്രേരണനൽകിയതു്.

ഇരുമ്പും കാന്തവും എന്നതുപോലെ മഹൽഗുരു, ശിഷ്യനെ ആകർഷിച്ചു. അവിടുത്തെ സാരോപദേശ

ങ്ങൾ അന്നത്തെ തന്റെ ക്ലേശമേറിയ ഭരണച്ചുമതലകൾക്കിടയിൽ അല്പം സമാധാനത്തിന് വഴിയായി അതിന്റെ ആസ്വാദ്യത വർദ്ധിക്കുംതോറും, തന്റെ സകല ജോലികളും തീർന്നതിനുശേഷം രാത്രികാലത്തെങ്കിലും ആ സന്നിധിയിൽ ചെന്നിരിക്കുന്നതിനുള്ള ആഗ്രഹവും ശ്രദ്ധയും വർദ്ധിച്ചുകൊണ്ടിരുന്നു.

87-ാമാണ്ടുമുതൽ 92-വരെ ശ്രീരാമാനന്ദമഹൽ ഗുരുദേവൻ പറമ്പാത്തുമഠത്തിൽ താമസിച്ചുകൊണ്ടിരുന്നതിനാലും അവധിയിൽ ഇരുന്ന തെക്കിനേടത്തു രാമൻപിള്ള മിക്കവാറും അവിടെ ഉണ്ടായിരുന്നതിനാലും ശിഷ്യന്റെ ആഗ്രഹങ്ങൾ കൂടുതൽ സാധിതപ്രായമായിരുന്നു.

അന്നൊരിക്കൽ പരമഗുരുവും ഒരുമിച്ച് ഇരിക്കുമ്പോളാണ്, "സാത്വീകൻ കർത്താവ് വളരുമ്പോൾ ആശ്രമങ്ങൾ ഉയർന്നുകൊള്ളും" എന്നുള്ള കല്പനയുണ്ടായത്. ഗുരുക്കന്മാരുടെ നിർദ്ദേശം അനുസരിച്ച് ശിഷ്യൻ വടയമ്പാടിയിൽ നമ്പ്യാത്തു് കേശവക്കുറുപ്പിൽനിന്നും പൂജാവിധികൾ പഠിച്ചു.

പകൽസമയം മുഴുവൻ നാട്ടിലെ രാജാവെന്നവിധം ഭരണവും രാത്രിയിൽ ഗുരൂപദേശദ്വാര ആത്മനിഷ്ഠ ഉറപ്പിക്കുകയും ചെയ്തുകൊണ്ടിരുന്ന ഇക്കാലത്തു് ആ യുവാവ് കണ്ഠരോഗത്താൽ മരണമാത്രനായി ഏതാനും ദിവസങ്ങൾ വെള്ളംപോലും കുടിക്കാതെ സ്വമാതാവിന്റെ

ശുശ്രൂഷയിൽ കിടക്കേണ്ടിവന്നു.

സംസ്ക്കാരസമ്പന്നയും ഈശ്വരഭക്തയുമായ ആ മാതാവ് അപ്പോഴും പ്രസന്നമുഖിയായിട്ടാണ് മകനെ ശുശ്രൂഷിച്ചതു്.

ഐതിഹ്യങ്ങളിൽ കേട്ടിട്ടുള്ളതുപോലെ രോഗിയായ യുവാവു് തന്റെ ചുററും യമകിങ്കരന്മാർ വന്നുനില്ക്കുന്നതു കണ്ടു. മരണശയ്യയിൽ കാലപാശങ്ങളോടുകൂടിനില്ക്കുന്ന യമഭടന്മാരുടെ മദ്ധ്യത്തിൽ, വരണ്ടനാവും ചൊടിയും ഉപയോഗിച്ചു് ആ ഭക്തൻ സംസാരസാഗരസമുദ്ധരണൈകതാനനായ ഗുരുവിനെ സ്മരിച്ചുകൊണ്ടു് അവിടുന്നു കല്പിച്ചു ഉപദേശിച്ചുകൊടുത്ത മഹാമന്ത്രം ജപിച്ചുതുടങ്ങി. തനിക്കു ആയുസ്സുശേഷിച്ചിട്ടുണ്ടെങ്കിൽ അതു് പരമഗുരുപാദത്തിൽ ആത്മനിഷ്ഠക്കായി സമർപ്പിക്കുന്നു, എന്നു് മനസ്സാ സത്യം ചെയ്യുകയും ചെയ്തു.

മഹാമന്ത്രം ഉരുവിട്ടുതുടങ്ങിയപ്പോൾ ചുററുംനിന്ന ശത്രുക്കൾ പെട്ടെന്നു് മറയുന്നതു് കാണാറായി. ക്രമേണ ആ ഭയം അവസാനിക്കുകയും അല്പദിവസത്തിനകം രോഗത്തിനു് ശമനമുണ്ടാകുകയും ചെയ്തു.

അന്നുവരെ അനേകം പവന്റെ സ്വർണ്ണാഭരണങ്ങളുമണിഞ്ഞു് രാജസപ്രഭാവത്തിൽ വാണിരുന്ന അവിടുന്നു് സകലവും ഉപേക്ഷിച്ചു് ഗുരുമുഖത്തിൽനിന്നുള്ള കല്പനകൾമാത്രം ഏകരക്ഷാമാർഗ്ഗമായികരുതി കഠിന തപോ

നിഷ്ഠകൾ അനുഷ്ഠിക്കുവാൻ തയ്യാറായി. അനേകദിവസങ്ങൾ തുടർച്ചയായി ആരോടും യാതൊരു ബന്ധത്തിനും ഇടയാക്കാതെ കാടുകളിലും ക്ഷേത്രപരിസരങ്ങളിലും ധ്യാനിച്ചും ജപിച്ചും കുറച്ചുകാലം കഴിച്ചുകൂട്ടി. ഗുരുക്കന്മാർ വിശ്രമിക്കുന്ന സ്ഥാനങ്ങൾമാത്രം തനിക്കാശ്രയമായി കരുതി തൻെറ കുടുംബത്തിനുണ്ടായിരുന്ന ആഭിജാത്യാദി കുലമര്യാദകളെ ലംഘിച്ച് എല്ലാവരിലും അഭേദാത്മഭാവം പുലർത്തുവാൻ ക്രമാനുഗതമായി ഗുരുവിൽനിന്നും ശാസന ലഭിച്ചിരുന്നു. ഇതിനകം സാധന ചെയ്യുന്നതിനായി കുടുംബംവക സ്ഥലത്ത് മനയ്ക്കലെ ഭരണക്കാരനായിരുന്നപ്പോൾ ഒരു ഭവനംപണി ചെയ്തിരുന്നതു ആശ്രമമായി മാററി. ഗുരുവിനെ അവിടെ കൊണ്ടുവന്നു പലപ്പോഴും താമസിപ്പിച്ചു ശുശ്രൂഷിച്ചു വേദാന്തസാരോപദേശങ്ങൾ ശ്രദ്ധിച്ചുവന്നു. അക്കാലത്തു രാമാനന്ദമഹൽഗുരുദേവൻ "ഭക്താനന്ദൻ" എന്ന ദീക്ഷാനാമത്തോടുകൂടി ശിഷ്യനു സന്യാസം കൊടുത്തു. അതിനുശേഷമുള്ള രാമാനന്ദഗുരുദേവൻെറ ജീവചരിത്രം ശിഷ്യനിൽ നിന്നു സിദ്ധിച്ച ശുശ്രൂഷാസേവനമാണു്.

"ജനിച്ചാലുടൻ തൻകുലത്തെത്തെരിക്കെന്നുയർത്തുന്ന മർത്യൻ ജനിച്ചുള്ളവൻതാൻ" ഇതാണു ശിഷ്യനു കല്പിച്ചുകൊടുത്ത ജീവിതപാഠം.

സാധനചെയ്തു പരാശക്തിയുടെ പ്രത്യക്ഷദർശനത്തിനും അനുഗ്രഹത്തിനും ഭാഗ്യംസിദ്ധിച്ച സൽഗുരുശിഷ്യൻ ആദ്യം ഗുരുദേവൻെറ സ്വദേശത്തുതന്നെ പ്ര

വർത്തനരഹിതമായി കിടന്ന ആദ്ധ്യാത്മികസംഘടനയെ ഉണർത്തുവാനാണു ശ്രമിച്ചതു്. ഇതിനകം കുലഗുരുമഹാദേവൻെറ പുണ്യപാദരേണുക്കളാൽ പരിശുദ്ധമാക്കപ്പെട്ടിരുന്ന വടയമ്പാടിയിൽ ഉണ്ടായിരുന്ന ഭജനമഠം നാമാവശേഷമായിപ്പോയിരുന്നു. ആരാധനാകേന്ദ്രമായി പുതുതായി ഒരു സ്ഥാനം കണ്ടുപിടിക്കേണ്ടതു് ആവശ്യമായി ഭവിച്ചു.

തദ്ദേശവാസികൾ തൻെറ ഗൃഹസ്ഥാശ്രമകാലത്തുതന്നെ പരിചിതരും പലരും ആജ്ഞാനുവർത്തികളുമായിരുന്നു. അതുകൊണ്ടു് അവിടത്തെ പ്രവർത്തനം ലാഘവമുള്ളതായി ഭവിച്ചു. അവരെയെല്ലാം മഹൽഗുരുവിൻെറ അനുഗ്രഹബലത്താൽ ഐക്യപ്പെടുത്തുവാനും ആദ്ധ്യാത്മികോപദേശങ്ങളാൽ ഉണർത്തുവാനും സാധിച്ചു.

ഒരു ഭജനമഠം സ്ഥാപിക്കേണ്ടതു അവർക്കുതന്നെ ആവശ്യമായിത്തോന്നി. അവരുടെ നേതൃത്വംവഹിച്ചു് കഠിനപ്രയത്നംചെയ്തു്, അൽപ്പദിവസംകൊണ്ടു സ്ഥാപിച്ചതാണു് വടയമ്പാടിയിൽ ഇന്നു കാണുന്ന ആശ്രമം. ആ ഗുരുകുലസംഘത്തിൻെറ ശാഖകൾ പല സ്ഥലങ്ങളിലും പ്രവർത്തനം നടത്തുവാൻ അതിനുശേഷം പ്രേരണ നൽകി തുടങ്ങി. ജാതിമതഭേദമെന്യേ ഏതാശ്രമസ്ഥിതനായ മനുഷ്യാത്മാവിനും പുരുഷാർത്ഥസിദ്ധിയിൽ എത്തുന്നതിനുള്ള മാർഗ്ഗം ഭക്തി ഒന്നുമാത്രമാണു്. മററു യോഗങ്ങളെല്ലാം ഓരോ നിലയിലുള്ളവർക്കു സ്വീകരിക്കുവാൻ മാത്രമുള്ളതാണു് ചിത്തശുദ്ധി, നിഷ്കളങ്കമാ

യ ഭക്തി, പ്രേമഭക്തിയാലുള്ള ആത്മാർപ്പണം സർവ്വോപ രി ഗുരുസാന്നിദ്ധ്യം ഇതുകൊണ്ടു സാധിക്കാത്തതു് എന്താണുള്ളതു്?

"ഈശ്വരനെന്നും ഗുരുവെന്നും രണ്ടല്ലാ
വിശ്വസിച്ചോൾക്കമ്പോളൊന്നുതന്നെ"

ഇതാണു് അവിടുത്തെ മുദ്ര. ഇതാണു് അവിടുത്തെ ഉപദേശം. സമ്പത്തിലും വിപത്തിലും മാനത്തിലും അപമാനത്തിലും നല്ലതിലും, ചീത്തയിലും, സുഖത്തിലും, ദുഃഖത്തിലും ഗുരുപാദപത്മങ്ങളല്ലാതെ മററു് ഒന്നും ആ വാത്സല്യശിഷ്യൻ കാണുന്നില്ല. മരണത്തിൽ നിന്നു് രക്ഷിച്ചു പുനർജന്മം കൊടുക്കുവാൻ ശക്തിയുള്ള ആ മഹൽഗുരുവിൻെറ മാഹാത്മ്യം വർണ്ണിക്കുകയല്ലാതെ മറെറാന്നും അവിടുത്തേക്കു ചെയ്യേണ്ടതില്ല.

"പിഴയേതെങ്കിലുമവിടെ പിണയുകിലുടനെ
പിടിച്ചുനേർ വഴിയിൽ,
പടുതയോടും, വിടുമതിനാൽ പതറിടുവാൻ
ബന്ധമില്ലതൽ ഹൃദയം"

കേവലം നിസ്സാരമായ വിദ്യാഭ്യാസം വെറും കുടിപ്പള്ളിക്കൂടത്തിലെ അഭ്യസനംഅല്ലാതെ, മറെറാന്നും ആ അനുഗ്രഹശക്തി പ്രഭാവം തന്നിൽ പതിയുന്നതിനു് മുൻപു് അവിടുന്നു സമ്പാദിച്ചിരുന്നില്ല. ഐഹികസുഖങ്ങളിൽ കൂടി വഴിതെററിപ്പോയ ജീവിതപന്ഥാക്കളെല്ലാം തൃണംപോലെ തള്ളി ദൂരെമാററി താൻ ചെയ്തുപോകുന്ന തെററുകൾക്കെല്ലാം ഗുരുപാദത്തിൽതന്നെ മാപ്പു അപേക്ഷിച്ചുപോന്നു. മനസ്സിൽ അല്പം അശുദ്ധ സങ്കല്പം

കടന്നുകൂടിയാൽ അപ്പോഠംതന്നെ അതു് ആ ഗുരുസന്നിധിയിൽ ചെന്നു വിളിച്ചുപറയുകയായി. "ശിവകോപേ ഗുരുത്രാതാ" പിന്നെ അവിടുത്തേക്കു എന്തു ഭയപ്പെടാനുള്ളു. പല സ്ഥലങ്ങളിലും ഔദ്യോഗികജീവിതം നയിച്ചപ്പോഴും അല്ലാതെയും ശിഷ്യന്മാർപോകേണ്ട മാർഗ്ഗം ഗുരു വെട്ടിതെളിച്ചിരുന്നു. പരമഗുരുവിൻെറ കല്പനയേ ശിരസാ വഹിച്ചു് ആ സ്ഥലങ്ങളെല്ലാം ശുദ്ധമാക്കി ഓരോ നൈമിശാരണ്യങ്ങഠം സ്ഥാപിക്കേണ്ടതു മാത്രമേ അവിടന്നു സാധിക്കേണ്ടതായുള്ളു എന്നു ബോദ്ധ്യപ്പെട്ടു.

പല സ്ഥലങ്ങളിലും ഗുരുശിഷ്യന്മാരൊരുമിച്ചുപോയി താമസിച്ചുകൊണ്ടു് ഭജനകളും പൂജകളും നടത്തീട്ടുണ്ടു്. തെക്കെ ഐരാപുരം, വളയൻചിറങ്ങര, പറവൂർ, ആലങ്ങാട്ടു് മുതലായ സ്ഥലങ്ങളിൽ ഇപ്രകാരം ഇരുവരും ഒരുമിച്ചു് സഞ്ചരിക്കുകയും അവിടവിടെ ഭജനകളും മതപ്രസംഗങ്ങളും നടത്തുകയുമുണ്ടായി.

ദീക്ഷാനാമമുദ്രാബലത്തോടുകൂടി ശിഷ്യത്വം സ്വീകരിച്ച നാഠംമുതൽ ആണ്ടുതോറും മീനമാസത്തിൽ ഗുരുവിൻെറജന്മദിനത്തിൽ, ഗുരുകുലസംഘത്തിൻെറവാർഷികാഘോഷങ്ങളോടുകൂടി ഗുരുപൂജ നടത്തുകപതിവായിരുന്നു. ദീർഘകാലം ഈ മഹാമഹം ആഘോഷിച്ചുകൊണ്ടിരുന്നതു് തിതവാലൂർഭജനമഠത്തിൽവച്ചായിരുന്നു. പെരുമ്പാവൂർ മുതലായ സ്ഥലങ്ങളിൽ ഭജനകഠംനടത്തി സഞ്ചരിച്ചിരുന്നകാലത്താണു് രജിസ്റ്റ്റേഷൻഡയറക്ടരായിരുന്ന ചെങ്ങമനാട്ടു പരമേശ്വരൻപിള്ള മുതലായി സമുദാ

യത്തിലെ പ്രമുഖ വ്യക്തികഠം പലരേയും ഗുരു, ശിഷ്യന്മാ പരിചയപ്പെടുത്തിക്കൊടുത്തതു്. കേരളത്തിലെ സനാത നധമ്മക്ഷയത്തിന്റ പ്രധാനകാരണമായിനിലനിന്നിരുന്ന ജാതിപിശാചിനെദ്ദൂരീകരിച്ചു് സമത്വവും സാഹോദയ്യ വും പുലത്തുവാൻ, ക്ഷേത്രപ്രവേശനവിളംബരത്തിന്റ വ ളരെ മുൻപുതന്നെ അവർ ഇരുവരുംകൂടി പരിശ്രമിച്ചു വന്നു.

പ്രമുഖരായ യാഥാസ്ഥിതിക വൈരികളോടു പോ രാടുവാൻ ആദ്ധ്യാത്മികാനുഭൂതിയോടുകൂടി അടക്കള ത്തിൽ ഇറങ്ങിയ ആ ധീരയോദ്ധാവിന്നു് അല്പംപോലും ക്ലേശമുണ്ടായില്ല. രാജശാസനയേക്കാഠം പ്രബലമായ ആ ദ്ധ്യാത്മികബോധമാണു് അതിന്റ നിദാനം. ഭാരതത്തി ലെ സനാതനധമ്മം ഇന്നും നിലനിന്നുപോരുന്നതു്, അ നേകകാലം കഠിനതപസ്സനുഷ്ഠിച്ചിരുന്ന ഋഷികളുടെ അനുഗ്രഹത്താലാണു്. അതാണു് ഭാരതീയർ ധരിക്കേ ണ്ട പരമാത്ഥം. ആ അനുഗ്രഹത്തിന്നു് പാത്രവാന്മാരാ വുകയാണു്, പുരുഷാത്ഥസിദ്ധിയിലേക്കു് എത്തിനോക്കു വാൻ എങ്കിലും ആഗ്രഹിക്കുന്ന ഓരോ വ്യക്തിയുടേയും കത്തവ്യം.

1104-ാമാണ്ടോടുകൂടി വാർദ്ധക്യസഹജമായ രോ ഗത്താൽ ഗുരുവിന്നു് ആരോഗ്യം ക്ഷയിച്ചുതുടങ്ങി. അ തോടുകൂടി രണ്ടുപേരും കൂടിയുള്ള യാത്ര അവസാനി പ്പിച്ചു. ഗുരുവിനെ ശുശ്രൂഷിപ്പിക്കുവാൻ ഉത്തമഭക്തന്മാ രിൽ ഓരോരുത്തരെ തിരഞ്ഞെടുത്തു് ഓരോ കാലത്തും

ഗുരുസന്നിധിയിൽ ഏർപ്പെടുത്തുകയും, കൂടെക്കൂടെ സന്നിധാനത്തിൽ ചെന്നു് ക്ഷേമമന്വേഷിച്ചും പോന്നു.

ഇതിനകം, വൈരാപുരം, നന്ത്യാട്ടുകുന്നം, കൈതാരം, വെളിയത്തുനാടു്, നെല്ലാടു്, ആലുവാ, കോട്ടുവള്ളി, ഇരുമ്പനം, കരുമാലൂർ, കൂവപ്പാടം, തൊടുപുഴ, പാലക്കുഴ, ഇരിങ്ങോൾ, ഉഴവൂർ, അമ്പലപ്പുഴ, തെക്കെവാഴക്കുളം, കോഴിമുക്കു്, മേമുറി, മണ്ണയ്ക്കനാടു്, കീഴില്ലം, കുറിച്ചിത്താനം, വെണ്ണിയപ്പാറ, കുമ്പളം, എഴുപുന്ന, വാഴക്കുളം, തുറവൂർ മുതലായ സ്ഥലങ്ങളിൽ ഭക്തന്മാർക്കു് ജാതിമതഭേദമെന്യെ ഉപയോഗിക്കാവുന്ന ആരാധനാകേന്ദ്രങ്ങൾ സ്ഥാപിക്കുകയും, അവരവരുടെ ഹിതാനുസരണമുള്ള പ്രതിഷ്ഠകൾ നടത്തിക്കൊടുത്തു് പൂജയും, ഭജനകളും ആരംഭിക്കുകയും ചെയ്തിരുന്നു. ഇവയിൽ കൂടുതൽ പ്രാധാന്യംഅർഹിക്കുന്ന ഒരു സ്ഥാപനമാണു് "മണ്ണയ്ക്കനാടു് ശ്രീ ഭക്താനന്ദാശ്രമം".

ആയിരത്തോളം വരുന്ന സനാതന ധർമ്മബന്ധുക്കളുടെ മദ്ധ്യത്തിൽ ജാതിമത ചിന്തകൾക്കതീതമായ ആരാധനാ സ്വാതന്ത്ര്യവും ആത്മസാക്ഷാല്ക്കാരവും ലഭിക്കുവാനായി ഭക്തജനങ്ങൾക്കുദാനംചെയ്ത ആ പുണ്യാശ്രമം, ആധുനിക ലോകവ്യവഹാരങ്ങൾക്കിടയിൽ ചെറുപ്പക്കാരായ പലരുടേയും കൂടുതൽ ഉത്സാഹപൂർവ്വമുള്ള പരിശ്രമത്താൽ നാൾക്കുനാൾ അഭിവൃദ്ധിപ്പെട്ടുവരുന്നു. ആ സ്ഥാപനത്തിന്റെ ഉത്ഭവത്തോടുകൂടി അന്തസ്സാരവി

ഹീനമായി അന്യോന്യം ശത്രുതയിൽ വാണിരുന്ന പല കുടുംബങ്ങളും ഐക്യപ്പെടുവാനും അദ്ധ്യാത്മസമ്പത്തു വർദ്ധിക്കുവാനും ഇടയായി.

വേദവിധി പ്രകാരമുള്ള ആരാധനാഭ്യസനവും താന്ത്രീകകർമ്മങ്ങളും, പലർക്കും അക്കാലത്തു് അവിടെ വച്ചു് പരിശീലനം നല്കുകയുണ്ടായിട്ടുണ്ടു്. അതനുസരിച്ചു് ആ നാട്ടുകാർ ഇന്നും ഭരദൈവമായി പരാശക്തിയെ പൂജിച്ചുവരുന്നു. ആചാരപദ്ധതി അനുസരിച്ചുള്ള സാമുദായിക ധർമ്മങ്ങൾ അവർ പരാശ്രയം കൂടാതെ പാലിച്ചു വരുന്നു. പ്രാരംഭത്തിൽ ചുരുക്കം ചില ബ്രാഹ്മണവ്യക്തികളുടെ അസ്പൃശ്യങ്ങൾക്കു് ഇരയായിരുന്നുവെങ്കിലും, സത്യം പ്രകാശിച്ചതോടുകൂടി അവയെല്ലാം ദൂരെ മാറി. അവിടന്നു പ്രവൃത്തിച്ചിട്ടുള്ള എല്ലാ കേന്ദ്രങ്ങളിലും ഈ വിധമുള്ള പ്രതിബന്ധങ്ങളുണ്ടായിരുന്നെങ്കിലും, അവയെല്ലാം മഹൽഗുരുവിൻെറ അനുഗ്രഹബലത്താൽ മായുകയാണു് ചെയ്തിട്ടുള്ളതു്.

കലികാലവൈഭവത്തിൽപ്പെട്ടു തിരിഞ്ഞ വർണ്ണാശ്രമ ധർമ്മപരിപാലനക്രമം അടിതെററി അധഃപതിക്കുന്ന ഇക്കാലം ചിത്തസമാധാനത്തിനും മോക്ഷമാർഗ്ഗത്തിനും, ഏകമാർഗ്ഗം, ഗൃഹസ്ഥാശ്രമ ധർമ്മപരിപാലനക്രമം ശുദ്ധമാക്കി കുടുംബജീവിതം നയിക്കുകയാണെന്നുള്ളതു് പുരാണപ്രസിദ്ധമായതിനാൽ കാലോചിതമായി അനാചാരങ്ങളെ ഉന്മൂലനാശം ചെയ്തു് "ബ്രഹ്മജ്ഞാനീതി ബ്രാഹ്മണഃ" എന്നുള്ള ആചാര്യശാസന അനുഷ്ഠിക്കുവാനാണു്

അവിടന്നു ഉപദേശിക്കുന്നതു്. ഈശ്വരപൂജക്കു് ബ്രാഹ്മണകുടുംബത്തിൽ ജനിക്കുന്ന ആളിനു മാത്രമേ അവകാശമുള്ളു എന്നു വിധിച്ചിരുന്നതു് തെററാണെന്നു് ഗ്രന്ഥങ്ങളാൽ പ്രചരിപ്പിച്ചിരുന്ന പരമഗുരുവിൻെറ കല്പനകളെ മലയക്ഷത്രിയ സമുദായമദ്ധ്യത്തിൽ ച്ചെപ്പാട്ടങ്ങളാക്കത്തക്കവിധം പ്രചാരത്തിൽ വരുത്തിയതു് ശ്രീ ഭക്താനന്ദ മഹൽഗുരുദേവനാണു്. താൻ ഗുരുകല്പനകൾ അനുസരിച്ചു് മന്ത്രതന്ത്രാദികൾ പഠിച്ചു് ഈശ്വരപൂജകർഹനായതുപോലെ, തന്നോടു് ഒരുമിച്ചു് ത്യാഗനിഷ്ഠ അനുഷ്ഠിച്ച ഭക്തന്മാരിൽ അനേകംപേർക്കു് അതു പഠിക്കുവാൻ ഉള്ള സൗകര്യം നല്കിവന്നു. ഈ ബന്ധത്തിൽപ്പെട്ട ഗുരുകുലഭവനങ്ങളിൽ ആചാരപദ്ധതിയനുസരിച്ചുള്ള അടിയന്തിരങ്ങൾ നടപ്പിൽ വരുത്തി.

കൂടാതെ പരാശക്തിയെ ഭരദേവതയാക്കിആരാധിച്ചുവന്ന കാലത്തു് മലയക്ഷത്രിയകുലത്തിനു് ഉണ്ടായിരുന്ന ഐശ്വര്യവും, ആചാരം നശിച്ചപ്പോൾ വന്നുകൂടിയ അനിഷ്ടസംഭവങ്ങളും അവിടന്നു് എഴുന്നള്ളിയിട്ടുള്ള ഭവനങ്ങളിൽ നിന്നെല്ലാം ദൂരെയകററി ആ കുടുംബങ്ങൾ പരിശുദ്ധമാക്കി. അനേകം ആരാധനാമൂൎത്തികളെ വച്ചു സേവിച്ചുകൊണ്ടിരുന്ന പല ഭവനങ്ങളും ആ പുണ്യപാദങ്ങളുടെ സ്പർശനത്താൽ പരിശുദ്ധമാക്കിയിട്ടുണ്ടു്. അദ്വൈതസിദ്ധാന്തം അവരിൽ ദൃഢമൂലമാക്കുകയും, ഗുരുവിശ്വാസം അവരുടെ മാർഗ്ഗം തെളിയിക്കുകയും ചെയ്തിട്ടുണ്ടു്.

ഇൗവിധം ഗുരുകല്പനയനുസരിച്ച് മാനവകുലോദ്ധാരണത്തിനുവേണ്ടി താൻ നിത്യം സമ്പാദിച്ചുകൊണ്ടിരുന്ന തപസ്സ് ചിലവാക്കിക്കൊണ്ടിരിക്കുമ്പോഴാണ്, അനേകം മഹാത്മാക്കളുടേയും പണ്ഡിതന്മാരുടേയും ആചാര്യാപദത്തിൽ പരിലസിച്ച്, പന്മന ബാലഭട്ടാരകേശ്വരക്ഷേത്രപീഠത്തിൽ സമാധിയിൽ വിശ്രമിക്കുന്ന വിദ്യാധിരാജ പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ സമാധിപീഠപ്രതിഷ്ഠക്കായി തിരുവാല്ലൂർ ഭജനമഠത്തിൽ വിശ്രമിച്ചിരുന്ന രാമാനന്ദ മഹൽഗുരുദേവൻെറ അനുവാദത്തോടുകൂടിനന്ത്യാട്ടുകുന്നംഭജനമഠത്തിൽനിന്നും വിശുദ്ധബോധാനന്ദസ്വാമികൾ കൂട്ടിക്കൊണ്ടുപോയതു് പല കൊല്ലങ്ങൾക്കുമുമ്പു് തിരുമടിയിൽ വച്ചുകൊണ്ടു് സാത്വികൻ കർത്താവിനെപ്പററി കല്പിച്ചിട്ടുള്ള വാക്കു് അന്നാണു് അർത്ഥഗർഭമായിരുന്നു എന്നു് ആ ദാസനു് മനസ്സിലായതു്. അനേകം ശിഷ്യന്മാരുള്ളപ്പോൾ ശിഷ്യൻെറ ശിക്ഷ്യനായ ഭക്താനന്ദ സ്വാമികൾക്കു് ആ പ്രതിഷ്ഠയുടെ പ്രധാന കാർമ്മികത്വം ലഭിച്ചതിൽനിന്നു് ഈ പരമ്പരയിൽ ഗുരുവിൻെറ അനുഗ്രഹബലത്താൽ സജ്ജനസമ്മതനായി തീർന്ന ഭക്താനന്ദസ്വാമികളെ എല്ലാവർക്കും സംശയലേശമെന്യെ മനസ്സിലാക്കാൻ സാധിച്ചു. മഹൽഗുരു സ്വസ്ഥമായി തിരുവാല്ലൂർ ആശ്രമത്തിൽ താമസിക്കുമ്പോൾ ശിഷ്യനു് സാധനാപരമായ ആദ്ധ്യാത്മികനിഷ്ഠകൾ കുറേക്കൂടി ഉറപ്പിക്കണമെന്നു ആഗ്രഹമുണ്ടായി. അതിനുവേണ്ടി തിരഞ്ഞെടുത്തതു് കടയത്തൂർ വിന്ധ്യൻെറ കിഴക്കേ അററത്തു് അറക്കുളത്തു

നിന്നും ആറു മൈൽ കിഴക്ക് മൂലമററം എന്ന ഒരു വന പ്രദേശമാണു്. അവിടെ അനുഷ്ഠാനക്രമങ്ങൾ അഭ്യസിച്ചുപോന്ന കാലത്തു് കൂട്ടത്തിലുള്ള ഭക്തന്മാരെ അനുഗമിച്ചു് അനേകംപേർ ദർശനത്തിനു് എത്തുകയുണ്ടായി. തുടർച്ചയായി ഉണ്ടായിക്കൊണ്ടിരുന്ന ആഗമനം തന്റെ സാധനകൾക്കു് വിഘാതമായിതീൎന്നു എങ്കിലും ആശ്രിതവത്സലനും ആർദ്രഹൃദയനുമായ അവിടുന്നു് ഭക്തന്മാരുടെ ആവശ്യാൎത്ഥം അവരെക്കൊണ്ടുതന്നെ അവിടെ ഒരു ആശ്രമത്തിനുള്ള പ്രാരംഭവേലകൾ നടത്തിതുടങ്ങി.

അക്കാലത്തു് അവിടെ പാറകളുടെമുകളിൽ ഈററ ആഴപ്പന മുതലായതുകളുടെ ഇലകൾ ഇട്ടാണു് കിടന്നിരുന്നതു്. ആഹാരം കാട്ടിൽ കിട്ടുന്ന ഫലമൂലാദികൾ മാത്രമായിരുന്നു. രാത്രിയും പകലും ആഴികൂട്ടി അതിനു ചുററുമിരുന്നാണു് വിശ്രമിച്ചുവന്നതു്.

ദിവസേന ഗുരുവിനെ കാണുവാൻ അവിടെ വന്നിരുന്ന ഭക്തന്മാരുടെ ആവശ്യാൎത്ഥം അന്നു് അവിടെ പണികഴിപ്പിച്ച കെട്ടിടങ്ങളാണു് മൂലമററം ശ്രീ ഭക്താനന്ദ ശബര്യാശ്രമമായി ഇപ്പോൾ അറിയുന്നതു്.

പ്രകൃതിരമണീയമായ ആ വനം തപോനിഷ്ഠന്മാൎക്കു വാസത്തിനു ഏററവും യോജിച്ച അന്തരീക്ഷമാണു്. പല സ്ഥലങ്ങളിലും ഇരുന്നു് സാധന ചെയ്തിട്ടുള്ള ശ്രീ ഭക്താനന്ദ മഹൽഗുരുദേവൻതന്നെ കല്പിക്കുന്നതു് മൂലമററംപോലെ ആദ്ധ്യാത്മിക ജീവിതത്തിനു യോജിച്ച

സ്ഥലം കേരളത്തിൽ മററെങ്ങുമില്ലന്നാണ്.

തൊടുപുഴയാറിൻെറ ഉത്ഭവസ്ഥാനത്തിനടുത്തുള്ള ഈ ശബര്യാശ്രമം ഇന്നത്തെനിലയിൽ വാസയോഗ്യമാകുമെന്ന് ആദ്യകാലങ്ങളിൽ കണ്ടിട്ടുള്ളവർ ആരുംതന്നെ ഊഹിച്ചിരുന്നില്ല. ഭക്താനന്ദ ഗുരുദേവൻെറ പരിശുദ്ധ ത്യാഗതപോനിഷ്ഠയുടെ ഫലമായി ഭഗീരഥപ്രയത്നത്തിൻെറ ഫലമായി, ഇന്നത്തെനിലയിൽ ഏതാനും ഏക്കർ ഭൂമി ആശ്രമാവശ്യത്തിനായി ഭക്തന്മാരുടെ സഹായത്തോടുകൂടി സമ്പാദിച്ചുകൊണ്ടു്, ഈവക അനുഗ്രഹശക്തികൾക്കുകാരണഭൂതനായ പരമഭട്ടാരപരബ്രഹ്മസ്വരൂപൻെറ സമാധിപീഠത്തിലേക്ക് പ്രത്യേക വ്യവസ്ഥകളോടുകൂടി സമർപ്പിച്ചിരിക്കയാണ്.

മൂലമററത്ത് ഇപ്രകാരമുള്ള പ്രവൎത്തനങ്ങൾ നടക്കുന്ന കാലത്തും സ്ഥിരമായി അവിടെതന്നെ വിശ്രമിക്കുവാൻ ഭക്തജനങ്ങൾ സമ്മതിച്ചിരുന്നില്ല. അങ്ങനെ സഞ്ചരിക്കുന്നതിനിടയിൽ തെക്കൻ തിരുവിതാംകൂറിൽ പല സ്ഥലങ്ങളിലും യാത്രചെയ്യുവാൻ അവിടത്തേക്കു സാധിച്ചിട്ടുണ്ടു്. അക്കാലത്ത് പ്രഫസർ ററി. എൻ. വേലുപ്പിള്ള ഗുരുദേവനെ തിരുവനന്തപുരത്തേക്കു കൂട്ടിക്കൊണ്ടുപോവുകയും അവിടെവച്ച് നാഗർകോവിൽ കൃഷി ഡിപ്പാർട്ടുമെൻറാഫീസിലെ ഒരു ഉദ്യോഗസ്ഥനായിരുന്ന ബാലരാമക്കുറുപ്പുമായിഉററസംസൎഗ്ഗത്തിൽ ഏൎപ്പെടുന്നതിനും ഇടയായി. കുറച്ചുകാലം മരുത്വാമലയിൽ ഇരിക്കുവാനും തെക്കൻ തിരുവിതാംകൂറിലുള്ള അനേകം സമാധി



ക്ഷേത്രവും, ഗുരുമന്ദിരവും.

പീഠങ്ങൾ ദർശിക്കുവാനും അവിടുത്തേക്കു അക്കാലത്തു സാധിച്ചിട്ടുണ്ടു്. കോമ്പസ്വാമി, ഹരിഹരബ്രഹ്മം മുതലായവരുടെ സമാധിപീഠങ്ങൾ പ്രത്യേകം പ്രാധാന്യം കല്പിക്കേണ്ടവയാണെന്നു് അവിടുന്നുതന്നെ പറയുന്നുണ്ടു്. സമാധിയായ ആച്ചിസ്വാമിയുടെ പ്രത്യക്ഷദർശനം ലഭിക്കുവാനും മായിയമ്മയുടെ അടുക്കൽനിന്നു് ആശിർവ്വാദം സ്വീകരിക്കുവാനും അന്നു് അവിടുത്തേക്കു് ഭാഗ്യം സിദ്ധിച്ചു. തിരുവനന്തപുരത്തും അനേക കുടുംബങ്ങളിൽ അവിടന്നു് എഴുന്നള്ളുകയും ആദ്ധ്യാത്മികബന്ധത്തിൽ ഏർപ്പെടുകയും ചെയ്തിരുന്നു.

108-ാമാണ്ടിനു ശേഷം മീനച്ചിൽ താലൂക്കിൽ രാമപുരത്തിനു സമീപമുള്ള ഏഴാച്ചേരി എന്ന സ്ഥലത്തു് അനേക കാലങ്ങളായി പൂജാദികർമ്മങ്ങൾ മുടങ്ങി ഭീകരസങ്കേതമായി കിടന്നിരുന്ന ഉഴക്കാട്ടുകാവിന്റെ ഉദ്ധാരണത്തിനായി ഭക്തന്മാർ അവിടെ കൂട്ടികൊണ്ടു പോയി. കുറച്ചുകാലത്തെ സാത്വീകപരിശ്രമത്തിൽ ഏഴാച്ചേരി ഒരു പുതിയ അമ്പാടിയായും ഉഴക്കാട്ടുകാവു് ഒരു നൈമിശാരണ്യമായും മാറി. അവിടെ സ്ഥാപിച്ച ഉഴക്കാട്ടു് ശ്രീഭക്താനന്ദാശ്രമമാണു് നായർ സർവ്വീസ് സൊസൈററിക്കുള്ള ആദ്ധ്യാത്മികഡിപ്പാർട്ടുമെൻറിലെ ഏകസ്ഥാപനം.

ഏഴാച്ചേരിയിലെപ്രവർത്തനകാലത്തുതന്നെ പിഴകിലും ഒരു ഭജനമഠം സ്ഥാപിച്ചു് പ്രതിഷ്ഠനടത്തിയിട്ടുണ്ടായിരുന്നു. അറക്കുളം, കടയത്തൂർ, കോളപ്രാ, കിഴതടി

യൂർ, മീനച്ചിൽ, വയലാ, കടപ്പൂരു് ഈ സ്ഥലങ്ങളിലും 113-ാമാണ്ടിനു മുമ്പു് സഞ്ചരിച്ചു് ധർമ്മോപദേശങ്ങൾ ചെയ്യുകയും ഭജനകൾ നടത്തിയ്ക്കുകയും ചെയ്തിട്ടുണ്ടു്. കടപ്പൂരു് ഒരു പഴയ ദേവീക്ഷേത്രത്തിന്റെ ഉദ്ധാരണത്തിനായി കുറെദിവസം അവിടെ എഴുന്നള്ളിയിരുന്നു് നാട്ടുകാരെ സഹായിച്ചു.

പിന്നീടു് നാരകത്തറയും എഴുന്നള്ളി ഒരു ആശ്രമം സ്ഥാപിച്ചു. നായർ സർവ്വീസ്സ് സൊസൈററിയുടെ ഇന്നത്തെ എല്ലാവിധ ഉൽക്കർഷത്തിനും അടിസ്ഥാനമായി വിശ്വസിച്ചുപോരുന്ന മാരണത്തുകാവിലെ ഉഗ്രമൂർത്തിയുടെ സംഹാരരൂപം മാററി പ്രതിഷ്ഠ നടത്തിയതും ശ്രീ ഭക്താനന്ദ മഹൽഗുരുദേവനാണു്. അതിനുശേഷം വൈയ്ക്കത്തെ പല മാന്യന്മാരുടേയും ആഗ്രഹപൂർത്തിക്കായി വൈയ്ക്കം പത്മനാഭപിള്ളയുടെ ആസ്ഥാനമായിരുന്ന തുറുവേലിക്കുന്നത്തു് ഒരു ആശ്രമം സ്ഥാപിച്ചു് പരമഗുരുവിനെ പ്രതിഷ്ഠിക്കുവാൻ ഏതാനും ദിവസങ്ങൾ പരിശ്രമിച്ചു.

ഈ വിധം സഞ്ചരിച്ചു് ഭക്തജനങ്ങളുടെ ഉന്നമനത്തിനുവേണ്ടി പല രൂപത്തിലും പ്രവർത്തിച്ചിരുന്നു എങ്കിലും തന്റെ ലക്ഷ്യം ഗുരുശുശ്രൂഷ, അഥവാ ഗുരുപ്രീതിയാണെന്നുള്ളതിനു് അല്പംപോലും കുറവുവന്നിരുന്നില്ല. എവിടെ സഞ്ചരിച്ചാലും മാസത്തിൽ ഒരിക്കലെങ്കിലും ഗുരുദേവൻ വിശ്രമിക്കുന്ന മഠത്തിൽ പോയി അവി

ടത്തെ തിരുവായ്മൊഴികൾ കേട്ടും ശുശ്രൂഷയിൽ വരു ന്ന കുറവുകൾ പരിഹരിച്ചും ആ തിരുവിഗ്രഹം സംര ക്ഷിച്ചുപോന്നു.

1110-ാമാണ്ട് തന്റെ ആദ്യത്തെ വാസസ്ഥാന മായിരുന്ന പാലക്കോട്ടാശ്രമത്തിലേക്ക് ശ്രീ രാമാനന്ദ മഹൽഗുരുദേവനെ എഴുന്നള്ളിച്ചുകൊണ്ടു വന്നു. ആശ്രമ ത്തിലെ ഋഷിയായി. അന്നുമുതൽ അവിടുത്തെ സത്യസ ങ്കല്പത്തിൽ പാലക്കോട്ടാശ്രമത്തിന്റെ മാഹാത്മ്യം പ്രകാ ശിച്ചു തുടങ്ങി. ആണ്ടുതോറും മീനമാസത്തിൽ നടത്താറു ള്ള ഗുരുപൂജ അവിടെവച്ചു നടത്തിവന്നു.

1114-ാമാണ്ട് ഏതാനുംമാസത്തേക്ക് രാമനന്ദ മഹൽഗുരുദേവനെ ഏഴാച്ചേരിയിൽ ആശ്രമത്തിൽ എ ഴുന്നള്ളിച്ചിരുത്തിയിരുന്നു. അക്കൊല്ലത്തെ ഗുരുപൂജാ മഹാമഹവും ആ ആശ്രമത്തിൽവച്ചാണു നടത്തിയതു്.

വെറും 28 സെന്റ് സ്ഥലംമാത്രം ഉണ്ടായിരുന്ന പാലക്കോട്ടാശ്രമത്തിന്റെ പ്രാരംഭം ഇന്നത്തെ നിലയി ൽ പലൎക്കുംഅത്ഭുതകരമായി തോന്നുന്ന ഒരു അവസ്ഥയി ൽ എത്തിച്ചേൎന്നിരിക്കുന്നു.

അനേകം സ്ഥലങ്ങളിൽ ഗുരുദേവൻ ആശ്രമങ്ങളോ ഭജനമഠങ്ങളോ സ്ഥാപിക്കുകയും പ്രതിഷ്ഠകൾ നടത്തുക യും ചെയ്തിട്ടുണ്ടെങ്കിലും ഇവയൊന്നും ഒററ കാശുപോലും മൂലധനം സമ്പാദിച്ചതിനുശേഷം ആരംഭിച്ചിട്ടുള്ളതല്ല.

മഹൽഗുരുവിന്റെ കാരുണ്യം, പരാശക്തിയുടെ ഇച്ഛ, സത്തുക്കളുടെ ധർമ്മം ഇവയാണു് ഈ സ്ഥാപനങ്ങൾക്കുള്ള മൂലധനം.

പാലക്കോട്ടു ഇന്നു കാണുന്ന സ്ഥാനത്തു് 98-ാമാണ്ടു് പരാശക്തിയെ പ്രതിഷ്ഠിച്ചു് നിത്യപൂജ തുടങ്ങിയപ്പോൾ, അന്നു പൂജിക്കുന്ന ഒരാളിനുകിടക്കുവാൻപോലും അവിടെ ഉണ്ടായിരുന്ന ചെററകുടിലിൽ സ്ഥലം മതിയാകുമായിരുന്നില്ല. ജാതിമതഭേദമെന്യേ എല്ലാവർക്കും ഭജിക്കുന്നതിനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നതിനാൽ യാഥാസ്ഥിതികരായ പലരുടേയും ശക്തിഏറിയ പ്രതിപക്ഷത്തെ നേരിടേണ്ടതായും വന്നിരുന്നു. യഥാർത്ഥം പ്രകാശിക്കുംതോറും ആ വക വിഷമപ്രശ്നങ്ങളെല്ലാം താനേ അകന്നുകൊണ്ടിരിക്കുന്നു. ഇന്നു് ധാരാളം ഭക്തജനങ്ങൾ ഭജിക്കുവാനും ദർശിക്കുവാനും വരുക പതിവായി തീൎന്നിട്ടുണ്ടു്.

ഈശ്വരന്റെ സാകാരരൂപത്തിൽ വിശ്വസിക്കുന്നവർക്കു് എല്ലാററിനും ആസ്ഥാനമായ ശക്തിസ്വരൂപിണിയേയും. ഗുരുവിൽ വിശ്വസിക്കുന്നവർക്കു് കുലഗുരുവിനേയും, ക്ഷേത്രോപാസകർക്കു് ശിലാവിഗ്രഹത്തേയും ആരാധിക്കുന്നതിനും, നിർഗ്ഗുണബ്രഹ്മത്തിൽ വിശ്വസിക്കുന്നവർക്കു് ചിൽപ്രകാശം പ്രത്യക്ഷപ്പെടുത്തുന്നതിനും ഉതകത്തക്ക പ്രതിഷ്ഠാവിശേഷം ഈ ആശ്രമം സന്ദർശിക്കുന്നവരെ അനുഗ്രഹീതരാക്കുന്നു.




പരാശക്തി പ്രതിഷ്ഠ.



ഗുരുമന്ദിരവും, ഊട്ടുപുരയും.

1117-ാമാണ്ടു് കുംഭമാസത്തിൽ 24 ദിവസത്തെ പ്രയത്നഫലമായി മഹൽഗുരുവിനെ എഴുന്നള്ളിച്ചിരുത്തി ശുശ്രൂഷിപ്പിക്കുന്നതിനായി ഒരു ഗുരുമന്ദിരം പണികഴിപ്പിച്ചു. അക്കൊല്ലം മീനമാസത്തിൽ ഗുരുമന്ദിരത്തിൽവെച്ചാണു് ഗുരുപൂജ നടത്തിയതു്. അക്കാലത്തു് ആശ്രമവാസികൾ ആഹാരത്തിനു് ദൂരദിക്കുകളിൽ ചെന്നു് ഭിക്ഷയെടുത്തുകൊണ്ടുവന്നാണു് കഴിച്ചുകൊണ്ടിരുന്നതു്

ഗുരുവിനു വാർദ്ധക്യസഹജമായ ക്ഷീണം വർദ്ധിച്ചുവന്നതിനാൽ തന്റെ ഗുരുശുശ്രൂഷാവ്രതനിഷ്ഠക്കു് ഭംഗം വരാതെ ഇരിക്കുന്നതിനു് 1119-ാമാണ്ടു് തന്റെ സഞ്ചാരപരിപാടികളെല്ലാം നിർത്തിവച്ചു് പാലക്കോട്ടാശ്രമത്തിൽ ഏകവ്രതത്തോടുകൂടി സ്ഥിരമായി താമസം തുടങ്ങി. ദിവസംപ്രതി ആ ഋഷിപീഠത്തിൽ ഗുരുദേവസന്ദർശനത്തിനായി വന്നുകൊണ്ടിരിക്കുന്ന അനവധി ഭക്തജനങ്ങൾക്കു് ആദ്ധ്യാത്മികോപദേശങ്ങളാൽ നിത്യസമാധാനം നൽകുകയും യഥോചിതം ആഹാരാദികൾ കൊടുക്കുകയും ചെയ്തുപോരുന്നു. അനേകം ഗുരുകുലഭവനങ്ങളിൽ നിന്നും ലഭിച്ചുവരുന്ന ഭിക്ഷാധനവും ഭക്തന്മാർ സമർപ്പിക്കുന്ന ഗുരുദക്ഷിണയും ക്ഷേത്രത്തിലെ നടവരവും ആണു് ഗുരുശുശ്രൂഷാമുഖ്യവ്രതത്തോടുകൂടി ജീവിക്കുന്ന ആശ്രമവാസികൾക്കുള്ള ധർമ്മധനം. ഇപ്പോൾ ദേവസ്വത്തിൽനിന്നും ലഭിച്ചുവരുന്ന നാല്പതുരൂപാ ഗ്രാന്റു് ക്ഷേത്രങ്ങളുടെ ആവശ്യങ്ങൾക്കു പോലും മതിയാകുന്നില്ല.

# തെക്കിനേടത്തു രാമൻപിള്ള

ഈ വിധമുള്ള അനുഗ്രഹശക്തി പ്രഭാവത്തിന്നു കാരണമായി ഭക്താനന്ദമഹൽഗുരുദേവനെ ഉപദേശിച്ചു പോന്ന ഉപഗുരുവായി മുൻപ് രേഖപ്പെടുത്തീട്ടുള്ള തെക്കിനേടത്തു രാമൻപിള്ളയുടെ ജീവിതരേഖയും പ്രസിദ്ധപ്പെടുത്തേണ്ടതു് ഈ ഗ്രന്ഥത്തെസംബന്ധിച്ചിടത്തോളം അത്യന്താപേക്ഷിതമാണ്. ശ്രീ രാമാനന്ദമഹൽഗുരുദേവൻെറ വലംകൈയെന്നവണ്ണം ജീവിതാവസാനംവരെ ആദ്ധ്യാത്മികമായും ലൗകീകമായും പ്രവൎത്തിച്ചുകൊണ്ടിരുന്ന ഒരു വിശിഷ്ട വ്യക്തിയാണ് ശ്രീ തെക്കിനേടത്തു രാമൻപിള്ള. അമ്മ ഉണ്ണിനീലി എന്നസ്ത്രീയും അച്ഛൻ ഏഴയ്ക്കരനാട്ടകരയിൽ മഠത്തിൽ ഗോവിന്ദൻനായർ എന്നയാളുമായിരുന്നു. ജനനം 42–ാമാണ്ടു് മകരമാസത്തിൽ ഉത്രം നക്ഷത്രത്തിലാണ്. സാമാന്യമായ ജീവിതാവശ്യങ്ങൾക്കു കഴിവുണ്ടായിരുന്ന വടയമ്പാടിയിലെ ഒരു പ്രധാനപ്പെട്ട ഭവനമാണ് തെക്കിനേടം.

ബാല്യംമുതൽതന്നെ അസാമാന്യമായ ബുദ്ധിവൈഭവം പ്രദർശിപ്പിച്ചുകൊണ്ടിരുന്നതിനാൽ വിദ്യാഭ്യാസകാലം വളരെ ശോഭനമായി ഭവിച്ചു. നാട്ടിലെ കുടിപ്പള്ളിക്കൂടത്തിൽനിന്നും കിട്ടിയ സാമാന്യജ്ഞാനം സമ്പാദിച്ചശേഷം അക്കാലത്തു പ്രസിദ്ധമായിരുന്ന പിറവം മണ്ഡപത്തുംവാതുക്കലും അതിനുശേഷം ഏററുമാന്തൂർ മണ്ഡപത്തുംവാതുക്കലുംപോയി വിദ്യാഭ്യാസം ചെയ്തു.

ഈ കാലത്തിനുള്ളിൽ മലയാളം, സംസ്കൃതം, തമിഴ് ഈ മൂന്നു ഭാഷയിലും സാമാന്യമായ ജ്ഞാനം സമ്പാദിച്ചു ജന്മനാ സംഗീതത്തിൽ വാസനയുണ്ടായിരുന്നതിനാൽ ലളിതകലകളിൽ പരിശീലനം സിദ്ധിച്ചിരുന്നു. ഹാർമ്മോണിയം വായിക്കുവാനും മററുമുള്ള പരിചയം ചെറുപ്പത്തിൽതന്നെ സമ്പാദിക്കുകയും സാമർത്ഥ്യം പ്രദർശിപ്പിക്കുകയും ചെയ്തുവന്നു. വിദ്യാഭ്യാസത്തിനുശേഷം ഉദയനക്ഷേത്രത്തിൽ കണക്കെഴുത്തുജോലിയിൽ പ്രവേശിച്ചു. അക്കാലത്താണു് പറമ്പാത്തു ഭവനത്തിൽനിന്നും വിവാഹം ചെയ്തതു്.

ശ്രീ രാമാനന്ദമഹൽ ഗുരുദേവൻ ചെറുപ്പത്തിൽ തന്നെ രാമൻപിള്ളയുമായി വളരെ സൗഹാർദ്ദമായി ജീവിച്ചിരുന്നതിനാൽ തൻെറ ഭവനത്തിൽ ഒരു ബന്ധം കൂടിസ്വീകരിച്ച അവസരത്തിൽ കൂടുതൽഅനുഭാവത്തിനു കാരണമായി. അദ്ദേഹം അയ്മനം പകുതിയിൽ പാർവ്വത്യകാരായി നിയമിക്കപ്പെട്ടതിനുശേഷം സ്വന്ത്വ പാർശയനുസരിച്ചു് രാമൻപിള്ളയെ അതേ കച്ചേരിയിൽതന്നെ പിള്ളയായി നിയമിക്കുന്നതിനും സാധിച്ചു. അതിനുശേഷം രാമൻപിള്ളയുടെ ബുദ്ധിസാമർത്ഥ്യവും കാര്യപ്രാപ്തിയും കണ്ടിട്ടു് ചെമ്പകരാമൻപിള്ള അദ്ദേഹത്തെ താലൂക്കുകച്ചേരിയിൽ തൻെറ കീഴിൽ കിഴക്കേടം പിള്ളയായി നിയമിച്ചു. അതേ ജോലിയിൽ തെക്കേകൊററു് താമസിക്കുന്ന കാലത്താണു്, ആരുടെ അടുക്കലും തല കുനിക്കാത്ത അദ്ദേഹം പരമഭട്ടാര പരബ്രഹ്മസ്വരൂ

പനു് അടിമപ്പെട്ടതു്. പണ്ഡിതവര്യനായ ആ ശിഷ്യോത്തംസം എവിടെവച്ചും ഗുരുവിനെ കണ്ടാൽ, ചളിപുരളുന്ന മണ്ണിലായാലും യാതൊരു മടിയും കൂടാതെ സാഷ്ടാംഗപ്രണാമം ചെയ്യുപോന്നു. തന്റെ മുൻപിൽ വീണു കിടക്കുന്ന ശിഷ്യനെ അനുഗ്രഹതൃക്കരങ്ങളാൽ താങ്ങിയെടുത്തു് എഴുന്നേല്പിച്ചാൽപിന്നെ സുഹൃത്തുക്കളെപോലെ ഉള്ള പെരുമാററം മഹാമനസ്കനായ പരമഗുരുവിനു ഒരു ഭൂഷണം മാത്രം ആയിരുന്നു.

പരമഗുരു ഈ ശിഷ്യനെപ്പററി കല്പിക്കാറുള്ളതു് "അൻപൊഴുകുന്നയാൾ" (ചിത്താർദ്രതക്കടയവൻ) എന്നായിരുന്നു. നീലകണ്ഠതീർത്ഥപാദസ്വാമികൾപോലും ജ്യേഷ്ഠൻ എന്നു് അഭിസംബോധന ചെയ്യാറുള്ള രാമൻ പിള്ളയുടെ എഴുത്തുകളിൽ "ദാസൻ" എന്നു് ചേർത്തു കാണുന്നതു ചിന്തിച്ചാൽ ഏററവും എളിയ സേവനനിഷ്ഠയും, അതിനാൽ അവിടുത്തേക്കു ലഭിക്കുന്ന മഹത്വവും വിലമതിക്കത്തക്കതല്ലെന്നു മനസ്സിലാക്കാവുന്നതാണു്. ഔദ്യോഗികകാലത്തിനിടക്കു പല പണ്ഡിതന്മാരേയും സമീപിച്ചു് യോഗാഭ്യാസവും പാണ്ഡിത്യവും സമ്പാദിച്ചിരുന്നു.

തഹസീൽദാരുടെ പ്രീതിക്കു പാത്രീഭൂതനായിരുന്നതിനാലും, കാര്യക്ഷമതകൊണ്ടും ആണ്ടുതോറുംജമാവന്തിപരിശോധന സംബന്ധിച്ചു് തിരുവനന്തപുരത്തു് ഹജൂർ കച്ചേരിയിൽ പോകേണ്ട ചുമതല അദ്ദേഹത്തിനാണു് ലഭിക്കുക പതിവു്. ആ അവസരങ്ങളിലെല്ലാം പരമഗു

രുവിനോടുകൂടി നിത്യസഹവാസം ചെയ്യുവാനും ജ്ഞാനികളും പണ്ഡിതന്മാരുമായ പലരോടും പലതും ഗ്രഹിക്കുന്നതിനും സാധിച്ചിരുന്നു. അക്കൂട്ടത്തിൽ അന്നു കൊട്ടാരത്തിൽ സംസ്കൃതം പഠിപ്പിച്ചുകൊണ്ടിരുന്ന ദാമോദരൻ കർത്താവിൽനിന്നും സംസ്കൃതഭാഷാപഠനത്തിനുവേണ്ടി ശിഷ്യപ്പെട്ടു. പിന്നീട് കരമന ഹരിഹരശാസ്ത്രികളിൽനിന്നും തർക്കംപഠിച്ചു. കൊട്ടാരക്കര സദാനന്ദാശ്രമസ്ഥാപകനായ സദാനന്ദസ്വാമികളുമായി കാണുന്നതിനും പല വിഷയങ്ങളെ സംബന്ധിച്ചും അദ്ദേഹവുമായി ചർച്ച ചെയ്യുന്നതിനും തിരുവനന്തപുരത്തിനുപോകുന്ന കാലത്തു സാധിച്ചിട്ടുണ്ടു്.

കോട്ടയംതാലൂക്കു കച്ചേരിയിൽ നിന്നും കുന്നത്തുനാട്ടുതാലൂക്കു കച്ചേരിയിലേയ്ക്കു സ്ഥലം മാറിയപ്പോൾ പ്രമോഷനോടുകൂടി അന്നത്തെ ഒഴുകുഫാറം സമ്പ്രതിയായി. പിന്നീട് പറവൂർ, മൂവാററുപുഴ, തൊടുപുഴ, ഈ താലൂക്കു കച്ചേരികളിൽ ഹെഡ് ക്ലാർക്കായി ജോലിചെയ്തിരുന്നു.

പരമഗുരു പെരുമ്പാവൂരുംമററും അധികകാലം വിശ്രമിച്ചിരുന്നതു് തെക്കിനേടത്തു രാമൻപിള്ളയും ഒരുമിച്ചായിരുന്നു. അക്കാലത്താണു് കോടനാട്ടു് ഏതാനുംസ്ഥലം ഒരു ആശ്രമം സ്ഥാപിക്കുന്നതിനുവേണ്ടി പതിപ്പിച്ചെടുത്തതു്. എല്ലാവരുടെയും ശ്രമംമൂലം അവിടെ ഒരു ഭജനമഠം സ്ഥാപിച്ചുഎങ്കിലും പിന്നീട് അതു് ഉപേക്ഷിയ്ക്കണമെന്നു് സ്വാമികല്പിച്ചതിനെ സ്നേഹിതന്മാർ എതൃ

ത്തപ്പോൾ തന്റെ കൎത്തവ്യം ഗുരുകല്പന അനുഷ്ഠിക്കയൊ ണെന്നും സ്ഥലം സൂക്ഷിക്കുകയല്ലന്നും പറഞ്ഞു് സ്വന്തം കയ്യടയിൽ തീറാധാരം എഴുതികൊടുക്കുകയാണുണ്ടാ യതു്. നായർ ഭവനങ്ങളിലെ അടിയന്തിരാദികൾ ആചാരപദ്ധതിയനുസരിച്ചു് നടപ്പിൽ വരുത്തുന്നതി ന് അവിടുത്തെ സ്വാധീനശക്തി വളരെ ഉപകരിച്ചിട്ടു ണ്ടു്. തന്റെ ഔദ്യോഗിക ജീവിതം ആഫീസുമുറി ക്കുള്ളിലായിരുന്നതിനാൽ കൂടുതൽ ആളുകളുമായി ബ ന്ധപ്പെടുവാനും ഗുരുവിന്റെ ലക്ഷ്യത്തിൽ ധൎമ്മപ്രചര ണം നടത്തുവാനും ശ്രീരാമാനന്ദമഹൽ ഗുരുവിനു ലഭി ച്ചിരുന്നതുപോലെയുള്ള സൗകൎയ്യം ലഭിച്ചിരുന്നില്ല. അവർ ഇരുവരും ഏററവും ആത്മാൎത്ഥമായി ജീവിച്ചി രുന്നതിന്റെ ഫലമായി ശ്രീരാമാനന്ദ മഹൽഗുരുദേവ ന് സാഹിത്യപരമായുണ്ടായിരുന്ന കുറവുകൾ അപ്പഴ പ്പോൾ പരിഹരിച്ചുകൊണ്ടു് രണ്ടുപേരുംകൂടിയാണു് നിത്യശാസനയിൽകൂടി ശ്രീഭക്താനന്ദ ഗുരുവിനെ ഒരു യഥാൎത്ഥ ത്യാഗിയാക്കിതീൎത്തിട്ടുള്ളതു്.

തമിഴിലും മററുമുള്ള വേദാന്തസാരങ്ങൾ, പദ ങ്ങൾ, ഗീതങ്ങൾ ഇവ തെക്കിനേടത്തു രാമൻപിള്ള പരമഗുരുവിനെ പാടി കേൾപ്പിക്കാറുള്ളതുപോലെ തന്നെ അവയിൽ അടങ്ങിയിരിക്കുന്ന മഹത്തത്വങ്ങ ളെ, ശ്രീഭക്താനന്ദസ്വാമികളിൽ അനുഗ്രഹിച്ചിട്ടുള്ളതി ന്റെ ഫലമാണു് പല ആശ്രമങ്ങളും കേരളക്കരയിൽ കുലഗുരുവിന്റെ നാമധേയത്തിൽ ഇന്നുണ്ടായിട്ടുള്ളതു്.

ശ്രീരാമാനന്ദസ്വാമികൾ കാഴ്ചയിൽതന്നെ സൗമ്യനാണെന്നും തെക്കിടേടത്തു രാമൻപിള്ളയുടെ മുഖത്തു് പ്രത്യേകം ഗൗരവം പ്രകാശിച്ചിരുന്നു എന്നും വ്യത്യാസമുണ്ടെങ്കിലും ആ രണ്ടു മഹാത്മാക്കളും ഒരേനിലയിൽ ആർദ്രഹൃദയരാണെന്നു് ചട്ടമ്പിസ്വാമികൾ അരുളിചെയ്തിട്ടുണ്ടു്. കൃത്യനിഷ്ഠയും ദൃഢനിശ്ചയവും ആക്കും ഇളക്കുവാൻ സാധിക്കാത്തവിധം ഉറപ്പുള്ളതായിരുന്നു. നിശ്ചയിക്കുന്ന കാര്യം സാധിക്കുന്നതിനു് ഏതുക്ലേശം സഹിക്കുന്നതിനും അവക്കു വിഷമമുണ്ടായിരുന്നില്ല. ഗാഢമായ ചിന്താശീലം അവരെ നേർവഴിക്കു നയിക്കുവാൻ സഹായിച്ചു.

88–ാമണ്ടു് രാമൻപിള്ള രക്തവാത സംബന്ധമായ രോഗത്താൽ ജോലികൾ ചെയ്യുന്നതിന്നു് നിവൃത്തിയില്ലാതെ അവധിയെടുക്കുകയും 90–ാമാണ്ടു് പെൻഷനു് അപേക്ഷിക്കുകയും ചെയ്തു. പിന്നീടു് രോഗം ഭേദമായതിനുശേഷം 92–ാമാണ്ടു മുതൽ പള്ളിപ്പുറത്തു മനയ്ക്കലേ മാനേജരായി ജോലിയാരംഭിച്ചു. അക്കാലത്താണു് വീട്ടൂർ ഭജനമഠം സ്ഥാപിച്ചതു്. നാലുകൊല്ലത്തിനുശേഷം വീണ്ടും രോഗബാധിതനായി വീട്ടിൽ വന്നുതാമസിക്കേണ്ടിവന്നു. ഇത്തവണ വൈദ്യന്മാരുടെ ചികിത്സയിൽ രോഗം ഭേദമാകുന്നലക്ഷണം കാണാഞ്ഞതിനാൽ ഭാഗിനേയൻ കൊച്ചുപിള്ള പരമഗുരുവിനേതന്നെ ആശ്രയിക്കുവാനായി നിയോഗിച്ചു് അയക്കപ്പെട്ടു.

ആ കാലത്തു പരമഗുരു ചട്ടമ്പിസ്വാമി തൃപ്പാദങ്ങ ൾ ഇരിങ്ങാലക്കുടെ തച്ചുടയതമ്പുരാൻ തിരുമനസ്സുമൊരു മിച്ചു താമസിക്കുകയായിരുന്നു. ഇരിങ്ങാലക്കുട പോയി വിവരം അറിയിച്ച അവസരത്തിൽ ആശ്രിതസംരക്ഷ കനും വാത്സല്യനിധിയുമായ തൃപ്പാദങ്ങൾ കാൽനട യായി തെക്കിനേടത്തു് എഴുന്നള്ളുകയാണുണ്ടായതു്. "ഗുരുക്കന്മാരുമായുള്ള സംസർഗ്ഗം മഹത്വം നൽകുമേവ നം" പടിപ്പുരയിൽ എഴുന്നള്ളിയ പരമഗുരുവിനെ രോ ഗിയായ ശിഷ്യൻ എഴുന്നേററുചെന്നു് സാഷ്ടാംഗപ്ര ണാമംചെയ്തു. ആ കരുണാനിധി ശിഷ്യൻെറ ശിര സിൽ തൃക്കരം വച്ചു് അനുഗ്രഹിച്ചു. എഴുന്നേററപ്പോ ൾ "എന്താണു് രാമൻപിള്ളക്കു സുഖക്കേടുവല്ലതുമു ണ്ടോ?" എന്നാണു് ചോദിച്ചതു്. "ഒന്നുമില്ലാ" എന്നു് വിനയാദരപുരസ്സരം മറുപടിപറഞ്ഞു. രോഗവും മാറി.

ഭാഗ്യവാനായ അവിട്ടത്തേക്കു് പ്രാരബ്ധശരീര ത്തിൻെറ ഭാരം അധികകാലം സഹിക്കേണ്ടിവന്നില്ല. തൻെറ ലക്ഷ്യപ്രാപ്തിക്കുവേണ്ട ഗുരൂപദേശമനുസരിച്ചു ള്ള സാധനകൾ അനുഷ്ഠിച്ചുകൊണ്ടു് അല്പകാലം ഭവ നത്തിൽ താമസിച്ചു. ആ ഘട്ടത്തിൽ 98-ാമാണ്ടു് ചിങ്ങമാസത്തിൽ ഏതാനും ദിവസം അസ്വസ്ഥതകൾ ഉണ്ടായി. ശ്രീരാമാനന്ദമഹൽഗുരുദേവൻ ആ സമയ ത്തു് സമീപത്തിൽ ഇരുന്നു് വേണ്ട ശുശ്രൂഷകൾചെയ്തും ചെയ്യിച്ചും വന്നു. അക്കാലത്തു് പുലവത്തിൽ കേശ വൻ കർത്താവായിരുന്ന ശിഷ്യരത്നം ശുശ്രൂഷകളിൽ



**ശ്രീ രാമാനന്ദ മഹൽഗുരുദേവൻ സമാധിയിൽ**

കരുണാകരാനന്ദ സ്വാമികൾ, ഭാഗ്യാനന്ദതീൎത്ഥർ, ശ്രീ ഭക്താനന്ദസ്വാമി തിരുവടികൾ, നിൎമ്മലാനന്ദ സ്വാമികൾ.

പങ്കുകൊള്ളുകയും, ഗുരുക്കന്മാരുടെ മഹത്വത്തെ പ്രതി ഫലിപ്പിക്കേണ്ട കർത്തവ്യത്തിനുള്ള കഴിവുകൾ സംഭരി ക്കുകയും ചെയ്തു.

അസുഖങ്ങൾ പൂർണ്ണമായി മാറിയതിനുശേഷം ഒരു ദിവസം സാധാരണയിൽ കവിഞ്ഞു് ദീർഘനേരം ധ്യാനനിരതനായി. അടുത്തദിവസം സംഭവിക്കുവാനുള്ള കാര്യങ്ങൾ കാണികൾക്കാർക്കും അപ്പോൾ മനസ്സിലായി യില്ല. അന്നുവൈകുന്നേരം തന്നോട്ട് ഏതെങ്കിലും തരത്തിൽ ബന്ധമുള്ളവരോടെല്ലാം യാത്രപറയുകയാണു് അവിടുന്നുചെയ്തതു്. പിറേറന്നാൾ ചിങ്ങം 29-ാം തീയതി പുലവത്തിൽ കേശവൻ കർത്താവിൻെറ ശിരസ്സിൽ കരങ്ങൾ രണ്ടും വച്ചുകൊണ്ടു് നിർവ്വികല്പസമാധിയിൽ ലയിക്കുകയാണു് ചെയ്തതു്. ആത്മജ്ഞാനിയായ ശ്രീരാമാനന്ദമഹൽ ഗുരു തൻെറ "വലത്തുകൈ പോയല്ലൊ" എന്നു ദുഃഖിക്കുകയും ചെയ്തു. ആ മഹൽ ഗുരു മാത്രം തങ്ങളുടെ ശിഷ്യൻെറ ത്യാഗനിഷ്ഠകാണുവാൻ ശേഷിച്ചതിൽ അഭേദാത്മഭാവേന ദുഃഖിച്ചതിൽ അതിശയിപ്പാനില്ലല്ലൊ.

## ശ്രീരാമാനന്ദമഹൽ ഗുരുവിൻെറ ജീവിത സമർപ്പണം

1117-ാമാണ്ടു മുതൽ ശിഷ്യൻെറ ശുശ്രൂഷകൾ സ്വീകരിച്ചുകൊണ്ടു് പാലക്കോട്ടാശ്രമത്തിലെ ശ്രീരാമാനന്ദമഹൽഗുരുസ്മാരകമന്ദിരത്തിൽ വിശ്രമിച്ചു ശ്രീ

രാമാനന്ദമഹൽഗ്ഗുരു ദേവന്റ് പ്രാരബ്ധശരീരത്തി ന്റെ കടം തീൎത്തുകൊണ്ടു് ഭക്തജനങ്ങളെ അനുഗ്രഹി ക്കുകയൊഴിച്ചു് മററു് യാതൊരു വ്യാപാരങ്ങളിലും ഏൎപ്പെടേണ്ട ആവശ്യമുണ്ടായില്ലാ. മഹൽഗ്ഗുരുവിന്റെ ഇഛയറിഞ്ഞു് ആശ്രിതരെ രക്ഷിച്ചും, ഭക്തന്മാരെ അനുഗ്രഹിച്ചും, ശിഷ്യന്മാരെ ഉപദേശിച്ചും ആശ്രമധ ൎമ്മം വളൎത്തികൊണ്ടിരിക്കുന്നു. ഗ്ഗുരുവിന്റെ ഇഛ ആ ന്തരാത്മാവിൽ അറിഞ്ഞുകൊണ്ടിരുന്ന ശിഷ്യന്റ് യാ തൊരു കാൎയ്യത്തിനും ഗ്ഗുരുവിനോടു ചോദിച്ചു് സംശയ നിവൃത്തി വരുത്തേണ്ടിവന്നില്ല. അവിട്ടത്തെ സങ്കല്പങ്ങ ളെല്ലാം അടുത്ത നിമിഷത്തിൽ ശിഷ്യൻ പ്രവൃത്തിയിൽ വരുത്തികൊണ്ടിരുന്നു.

ഇങ്ങനെ ജഠരാഗ്നിയുടെ കഠിനച്ചൂടിനാൽ ഗൎഭ വാസദു:ഖം അനുഭവിച്ചു് തലകീഴായി പിറന്നാൽ "മനുഷ്യത്വം മുമുക്ഷുത്വം, മഹാപുരുഷ സംശ്രയഃ" എ ന്ന മഹാഭാഗ്യത്തെ വൎണ്ണാശ്രമധൎമ്മപരിപാലനം പടിപടിയായി അനുഷ്ഠിച്ചു് ലോകത്തോടു യാതൊരു ബന്ധവും ഇല്ലാതെ സുഖദു:ഖങ്ങളെന്തെന്നുപോലുമറി യാത്ത നിൎമ്മമനായി ബന്ധമററ അവസ്ഥയിൽ ശയ്യയി ൽ വിശ്രമിച്ചുകൊണ്ടു്, സ്വശിഷ്യന്റെ അന്ത്യശുശ്രൂ ഷകൾ സ്വീകരിച്ചുകൊണ്ടു്, ആത്മബോധത്തോടുകൂടി 129-ാമാണ്ടു് ചിങ്ങമാസം ഒന്നാം തീയതി പകൽ 2-45നു് ശിഷ്യന്റെ സാന്നിദ്ധ്യത്തിൽ പത്മാസന ത്തിൽ ഇരുന്നു് നിൎവ്വികല്പസമാധിയിൽ ലയിച്ചു.

യോഗാഭ്യാസങ്ങളാൽ, സാധനചതുഷ്ടയസമ്പത്തിനാൽ ആർജിച്ചിരുന്ന മുഖതേജസ്സിന് അല്പംപോലും കുറവ് ആ തിരുവിഗ്രഹത്തിൽ, ഒരുകൊല്ലം മുൻപ് തയ്യാറാക്കിയിരുന്ന കല്ലറയിൽ എന്നന്നേക്കുമായി സ്ഥാപിക്കുമ്പോഴും പോലും കാണ്മാനില്ലായിരുന്നു.

ഏഴാംദിവസം പരമഗുരുവിൽനിന്നും നേരിട്ട ശിഷ്യത്വത്തിനു ഭാഗ്യം സിദ്ധിച്ച ശ്രീവിജയാനന്ദസ്വാമി തിരുവടികൾ സമാധിപീഠത്തിൽ എഴുന്നള്ളുകയും തന്റെ ഉപചാരങ്ങൾ സമർപ്പിക്കുകയും ചെയ്തു. ആ സമാധിപീഠം ഭാവിയിൽ ഒരു മഹാക്ഷേത്രമായി തീരുമെന്ന് അവിടുന്നു പ്രവചിക്കുകയും അതിന്റെ പ്രാരംഭമായി ആണ്ടുതികയുന്ന സമാധിദിനത്തിൽ ആർഷഭാരതസംസ്കാരത്തിനു യോജിച്ചവിധം ഒരു ശിവപ്രതിഷ്ഠ നടത്തുവാൻ നിശ്ചയിക്കുകയും ചെയ്തു,

1130-ാമാണ്ടു് ചിങ്ങമാസം 12-ാംനു-മുതൽ ഒരാഴ്ചത്തെ ആഘോഷപൂർവ്വമുള്ള മഹായജ്ഞം നടത്തി 18-ാംനു- പകൽ 9 മണിക്കും 11 മണിക്കും മദ്ധ്യേയുള്ള മുഹൂർത്തത്തിൽ പ്രതിഷ്ഠ നടക്കുന്നതാണു്.

അവിടുത്തെ തിരുനാമസ്മരണയോടുകൂടി പരമഗുരുവിന്റെ സ്മാരകദീപസ്തംഭമായി പ്രകാശിക്കുന്ന ഈ ഗുരുകുലാശ്രമത്തിൽ ജാതിമതഭേദമെന്യേ എല്ലാവരും സഹകരിക്കുകയും സഹായിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതു്, ഏകാത്മഭാവത്തിൽ ആ ചൈതന്യ

മൂർത്തി അനുഷ്ഠിച്ചിരുന്ന മഹൽ ത്യാഗത്തിൻെറ ഫലമാണ്.

അവിടുന്ന് സമാധിസ്ഥിതനാകുന്ന സമയത്ത് ദർശനത്തിനു വന്നവരിൽ ഭൂരിഭാഗവും ഇതരമതസ്ഥരായിരുന്നു എന്നു രേഖപ്പെടുത്തുന്നത് അവാസ്തവമല്ല. മഹത്വം ആരെയും ആകർഷിക്കും അവിടെ ഭേദബുദ്ധിയില്ല.

കലഗുരു മഹാദേവൻ തൻെറ മഹത്വം ഉള്ളിലടക്കിക്കൊണ്ട് ചിലക്ക് സ്നേഹിതനായും, ചിലക്ക് പിതാവായും, ചിലക്ക് കാരണവരായും കാലം കഴിച്ചതിനിടക്ക് ആ മാഹാത്മ്യം കാണുവാൻ സാധിച്ചില്ലല്ലോ എന്നു ദുഃഖിക്കുന്നതുപോലെ, അനേകലക്ഷം ജനങ്ങൾ വസിക്കുന്ന കേരളക്കരയിൽ ഒരു ശതാബ്ദക്കാലം പുണ്യപ്രഭാവപൂരം പരത്തിക്കൊണ്ടിരുന്ന ശ്രീരാമാനന്ദ മഹൽ ഗുരുദേവനെ ഒരു പ്രാവശ്യം ദർശിക്കുവാൻപോലും സാധിക്കാത്തവർ വളരെയുണ്ട്.

“ഗംഗാതീർത്ഥത്തെ വന്ദിക്കുന്നില്ലത ത്തീരവാസികൾ” എന്നതുപോലെ ഭവിക്കാതിരിക്കുവാൻ ആ സമാധിപീഠത്തിലെങ്കിലും നമ്മുടെ അഭിവാദ്യം സമർപ്പിക്കാം.

“നിത്യം ജരാമരണാദിദുഃഖങ്ങളാൽ
വന്നീടുമാപത്തൊഴിക്ക മഹൽഗുരോ!”

ശുഭം.

